# ബുദ്ധഗാഥ.



തരവത്ത് അമ്മാളുഅമ്മ
എഴുതിയതു.




PRINTERS:
THE MANGALODAYAM CO., LTD.,
TRICHUR.

[വില 4 അണ]

# മുഖവുര

ഈ ഗ്രന്ഥം ബുദ്ധധൎമ്മങ്ങളെ പ്രതിപാദിക്കുന്ന ഒരു ഇംഗ്ലീഷുഗ്രന്ഥത്തെ അടിസ്ഥാനപ്പെടുത്തി എഴുതീട്ടുള്ളതാകുന്നു. ആ ഇംഗ്ലീഷുഗ്രന്ഥം സുബ്ബസിംഹ എന്ന ഒരാൾ, പാളിഭാഷയിൽനിന്നു തൎജ്ജമചെയ്തതായ 'സിഗാലോവാദ' ആകുന്നു. തത്വങ്ങൾക്ക് ഉദാഹരണമായി ചില ഐതിഹ്യങ്ങളും ഗ്രന്ഥകൎത്താവു ചില ബുദ്ധഗ്രന്ഥങ്ങളിൽനിന്ന് എടുത്തുചേൎത്തിട്ടുണ്ട്.

ഇതിൽ പ്രതിപാദിക്കപ്പെട്ട വിഷയം സിഗാലൻ എന്നു പേരായ ഒരു ബ്രാഹ്മണനു ബുദ്ധഭഗവാൻ തത്വോപദേശം ചെയ്തതാകുന്നു. മലയാളരീതിക്കനുസരിച്ചു സന്ദൎഭോചിതങ്ങളായ ചില തത്വങ്ങളെ, ഇതിൽ ഞാനും എടുത്തുചേൎത്തിട്ടുണ്ട്. മനുഷ്യൎക്കു ഗ്രഹിക്കേണ്ടതും, ത്യജിക്കേണ്ടതുമായ പലേ വിഷയങ്ങളും ഇതിൽ അടങ്ങീട്ടുണ്ട്. അറിവില്ലാത്തവൎക്കു, ഈ ഗ്രന്ഥം ഏററവും ഉപകാരമായിത്തീരുമെങ്കിൽ എന്റെ പരിശ്രമം സഫലമാകുമെന്നു ഹ

യേണ്ടതില്ലല്ലോ. ഇതിന്നുമുമ്പു, ലൈററ് ഓഫ് ഏ ഷ്യയുടെ തൎജ്ജമക്കു സഹായിച്ചുതന്ന, സുബ്രഹ്മണ്യ യ്യരവർകളുടെ സഹായത്താൽതന്നെയാണ് ഇതും എഴുതുവാനിടവന്നത്. ഈ ഗ്രന്ഥത്തിന്ന 'ബുദ്ധഗാഥ' എന്നാണ് പേരിട്ടിരിക്കുന്നത്. ഈ തൎജ്ജമക്കായി എന്നെ ഉത്സാഹിപ്പിച്ച മഹാത്മാവിന്നായി പ്രത്യേകം വന്ദനം പറഞ്ഞുകൊള്ളുന്നു. അതു ആരെന്നുവെച്ചാൽ: കിഴക്കേ കോവിലകം വലിയതമ്പുരാനായ 'രാജാ മാനവേദൻരാജാ' അവർകൾ ആകുന്നു. 'ലൈററ് ഓഫ് ഏഷ്യ' തൎജ്ജമ ചെയ്തുകണ്ടപ്പോൾ അവിടേക്കുണ്ടായ സന്തോഷത്താലായിരിക്കാം ബുദ്ധതത്വജ്ഞനായ തിരുമേനി, ബുദ്ധതത്വസമ്പൂൎണ്ണമായ ഈ ഗ്രന്ഥത്തെക്കൂടി മലയാളത്തിലാക്കിത്തീൎക്കേണമെന്ന് അരുളിച്ചെയ്തു ഗ്രന്ഥത്തെ എന്റെ വക്കൽ തന്നത്. അവിടത്തെ സന്തോഷസഹിതമായ കല്പനയെ നിവ്വഹിപ്പാനിടയായതിനാൽ എനിക്ക് ഒട്ടേറെ ചാരിതാൎത്ഥ്യത്തിന്നവകാശമുണ്ട്. ആ തിരുമേനിക്കായി ഈ ഗ്രന്ഥത്തെ ഞാൻ വിനയപൂൎവ്വം സമൎപ്പണം ചെയ്തുകൊള്ളുന്നു.

അമ്മാളു അമ്മ.

— ❧ —

# ബുദ്ധഗാഥ.

മഹാത്മാവായ ബുദ്ധമഹർഷി, നിർവ്വാണപദപ്രാപ്തനായതിന്നുശേഷം, അദ്ദേഹത്തിന്റെ പ്രധാനശിഷ്യന്മാരെല്ലാം തത്വജ്ഞനായ ഗുരുവിന്റെ വിയോഗത്താൽ, കുറെ ദിവസം, ഏററവും വ്യാകുലചിത്തന്മാരായി കഴിച്ചു. അനന്തരം അവർ മനോവ്യഥ തീക്കുവാൻ ഉപായമെന്തെന്നാലോചിച്ചതിൽ, ലോകഗുരുവായ, ബുദ്ധഭഗവാന്റെ ദിവ്യചരിത്രത്തെ കീത്തിക്കുന്നതാണ് ഉത്തമമെന്നു തീച്ചപ്പെടുത്തി. ബുദ്ധവിഹാരങ്ങളുള്ള വൈശാലിനഗരം മുതലായ സ്ഥലങ്ങളിലെല്ലാം അവർ ഒരുമിച്ചു, ഓരോ സഭകൂടി, ബുദ്ധഭഗവാന്റെ ദിവ്യചരിത്രങ്ങളെ കീത്തിക്കുവാൻ തുടങ്ങി. മഗധ രാജ്യത്തിന്റെ തലസ്ഥാനമായ രാജഗൃഹനഗരത്തിൽ വെച്ചാണ് ആദ്യമായി സഭ കൂടിയത്. ആ സഭയിൽ വെച്ചു, ബുദ്ധഭഗവാന്റെ പ്രധാനശിഷ്യനായ ആനന്ദനോടു, മററുള്ള ശിഷ്യന്മാർ ഇപ്രകാരം പറഞ്ഞു:— "അല്ലയോ സഹോദരം! നമ്മുടെ ഗുരുവായ ബുദ്ധഭഗവാൻ നമ്മുടെ

സംഘത്തിൽ പ്രധാനസ്ഥാനം അങ്ങെയ്ക്കു തന്നിട്ടാണല്ലോ നിൎവ്വാണപദത്തെ പ്രാപിച്ചതു. അങ്ങിനെയിരിക്കെ ഞങ്ങളുടെ മനോവ്യാകുലതയെ തീൎത്തുരക്ഷിക്കേണ്ടുന്ന ബാദ്ധ്യസ്ഥൻ അങ്ങുന്നാണെന്നു നിൎവ്വിവാദമല്ലേ? അതുകൊണ്ടു ഞങ്ങളുടെ ഹൃദ്രോഗശമനത്തിന്നായി, കാരുണ്യവാരിധിയായ ബുദ്ധഭഗവാൻെറ ദിവ്യചരിത്രാമൃതത്തെ കീൎത്തിക്കുക. അതു കേട്ടാൽ ഞങ്ങളുടെ മനോവ്യഥയ്ക്കു ശമനമുണ്ടാവുന്നതാണ്. ഇങ്ങിനെ ബുദ്ധശിഷ്യന്മാർ പറഞ്ഞതുകേട്ടു, ആനന്ദൻ, തൻെറ വാത്സല്യമേറിയ ഗുരുവിനെ ഭക്തിയോടെ വന്ദിച്ചു, പറവാൻ തുടങ്ങി:— 'അല്ലയോ സഹോദരന്മാരേ! ആ മഹാത്മാവിൻെറ ദിവ്യചരിത്രങ്ങളെ കീൎത്തിപ്പാൻ എന്നാൽ അസാദ്ധ്യമാണെങ്കിലും അദ്ദേഹത്തിൻെറ പൂൎണ്ണാനുഗ്രഹത്താൽ ഒരുവിധം പറയാം. അദ്ദേഹത്തിൻെറ സ്മരണം സൎവ്വഥാ സൎവ്വാഭീഷ്ടദായകമാണല്ലോ.

"കുറെ സംവത്സരങ്ങൾക്കുമുമ്പെ ബിഹാർ സംസ്ഥാനത്തിൽ രാജഗൃഹമെന്ന പുരാതനനഗരത്തിൽ സൽകുലജാതനായി ഒരു ബ്രാഹ്മണനുണ്ടായിരുന്നു. അദ്ദേഹം നല്ല ഔദാൎയ്യശീലനും, നിയമനിഷ്ഠനുമായിരുന്നു. അദ്ദേഹത്തിന്ന്, നാല്പതുലക്ഷം വരാ

ഹൻ സ്വത്തുമുണ്ടായിരുന്നു. അദ്ദേഹത്തിൻെറ ഭാ ൎയ്യയും അദ്ദേഹത്തെപോലെതന്നെ ഔദാൎയ്യത്തിലും ദൈവഭക്തിയിലും ശ്രുതിപ്പെട്ടവളായിരുന്നു. ആ ദ മ്പതികൾ ബുദ്ധതത്വങ്ങളെ ഏററവും ശ്രദ്ധാഭക്തി കളോടുകൂടെ അനുഷ്ഠിച്ചുവന്നിരുന്നതിനാൽ നിൎവ്വാ ണമാൎഗ്ഗത്തിലേക്കുള്ള ആദ്യപത്തെ പടിയിൽ അവർ എത്തീട്ടുണ്ടായിരുന്നു. അവൎക്ക സിഗാലനെന്നുപേരാ യ ഒരു പുത്രനുണ്ടായിരുന്നു. അവന്നു ബുദ്ധനിലാ വട്ടെ, ബുദ്ധതത്വങ്ങളിലാവട്ടെ, എന്നുവേണ്ട, യാ തൊരു മതാനുഷ്ഠാനങ്ങളിലും അല്പമെങ്കിലും വിശ്വാ സമുണ്ടായിരുന്നില്ല. അവൻെറ മാതാപിതാക്കന്മാർ അവനോടു, ബുദ്ധനെയോ ബുദ്ധശിഷ്യന്മാരെയോ കണ്ടു വന്ദിക്കുവാനായി എപ്പോഴും ശാസിക്കാറുണ്ട്. അപ്പോഴെല്ലാം അവൻ മറുവടി പറഞ്ഞുവന്നിരുന്ന ത് എന്തെന്നാൽ, 'എനിക്കു മതാചാൎയ്യന്മാരെയും ശിഷ്യന്മാരെയും കണ്ടതുകൊണ്ടൊന്നും യാതൊരു പ്രയോജനവും ഉണ്ടാവുന്നതല്ല. അവരുടെ അടുക്കെ ചെന്നാൽ മുട്ടുകുത്തി കുമ്പിട്ടു അവരെ വന്ദിക്കണ മെന്നതിനാൽ ദേഹം വളച്ചു ബുദ്ധിമുട്ടിക്കുന്നതുകൊണ്ടു ദേ ഹത്തിന്നു വേദനയുണ്ടാവുകയും കാലിൻെറ മുട്ടുകൾ നിലത്തുരഞ്ഞ് പരുപരുത്തതാവുകയും എൻെറ ന ല്ല വസ്ത്രത്തിൽ അഴുക്കാവുകയും ചെയ്യും. അതുമാത്ര

മല്ല, അവരോടു സഹവാസത്തിന്നുപോയാൽ, അവർ താല്പൎയ്യം ഭാവിച്ചു വല്ലതും ചോദിച്ചുതുടങ്ങും. അതെല്ലാം കൊടുക്കേണ്ടതായും വരും. എന്റെ ദ്രവ്യത്തിന്നു നാശം സംഭവിക്കുമെന്നു മാത്രമല്ല, എന്റെ വിലയേറിയ സമയവും പോവും. അതുകൊണ്ട്, എന്റെ പ്രിയപിതാവെ! അവരുടെ സഹവാസം എനിക്കു വേണ്ടേ വേണ്ട.' ഇങ്ങിനെ ഒഴികഴിവുകൾ പറഞ്ഞുകൊണ്ടു, സിഗാലൻ അച്ഛനമ്മമാരുടെ ശാസനകളെ ഒട്ടും അനുസരിക്കാതെ മതാനുഷ്ഠാനങ്ങളിൽ തീരെ വിമുഖനായിത്തന്നെ കാലംകഴിച്ചുവന്നു. അച്ഛനമ്മമാർ അവനെ ഒരു പ്രാവശ്യമെങ്കിലും ബുദ്ധസന്നിധിയിൽ പ്രവേശിപ്പിക്കുവാനായി കഴിയുന്നതു പ്രയത്നിച്ചിട്ടും അല്പംപോലും പ്രയോജനമുണ്ടായില്ല. ആ ദമ്പതികൾ പുത്രന്റെ സ്ഥിതിയോൎത്തു വ്യസനിച്ചുകൊണ്ടുതന്നെ കാലംകഴിച്ചു. വാൎദ്ധക്യപീഡിതനായ അച്ഛൻ തന്റെ ജീവാവസാനം അടുത്തിരിക്കുന്നതറിഞ്ഞു, തന്റെ ഏകപുത്രനെക്കുറിച്ചു പരിതപിച്ചുകൊണ്ട്, ഇങ്ങിനെ ആലോചിച്ചു:-'ഞാൻ ഇതുവരെ ശ്രമിച്ചിട്ടും എന്റെ പുത്രന്നു മതവിഷയത്തിൽ ഒട്ടുംതന്നെ ശ്രദ്ധയുണ്ടായിട്ടില്ല. ഞാൻ മരിക്കാറായി. അച്ഛന്റെ മരണസമയത്തു മക്കളോട് എന്തെങ്കിലും പറഞ്ഞേല്പിച്ചാൽ മക്കൾ അതിനെ

ഓൎമ്മവെച്ച നടക്കാറുള്ളതു ലോകത്തിൽ സാധാരണ
യാണല്ലൊ. അതുകൊണ്ടു, ഞാൻ അതൊന്നു പരീ
ക്ഷിച്ചുനോക്കാം. അവനോട് ആറു ദിക്കുകളേയും
ദിവസേന വന്ദിപ്പാൻ പറയാം. എന്നാൽ അവൻ
അതിൻെറ സൂക്ഷ്മാൎത്ഥത്തെ അറിഞ്ഞില്ലെങ്കിലും എ
ൻെറ കല്പന അനുസരിച്ച് അങ്ങിനെ ചെയ്തുകൊ
ണ്ടിരിക്കും. എന്നാൽ, എപ്പോഴെങ്കിലും ബുദ്ധനോ,
ബുദ്ധശിഷ്യന്മാരോ അവൻ അങ്ങിനെ ചെയ്യുന്നതി
നെ കണ്ടെത്തുവാനിടവരും. താനിതെന്താണ് ചെ
യ്യുന്നതെന്ന് അവർ ചോദിക്കാതിരിക്കയില്ല. ഇത്
എൻെറ അച്ഛൻെറ കല്പനപ്രകാരം ചെയ്യുന്നതാ
ണെന്ന് അവൻ മറുവടി പറയും. അതു കേൾക്കു
മ്പോൾ ധൎമ്മതത്വജ്ഞന്മാരായ അവർ അതിൻെറ
സൂക്ഷ്മാൎത്ഥത്തെ പറഞ്ഞുകൊടുക്കും. എൻെറ പുത്രൻ
അവരുടെ ഉപദേശത്തെ ശ്രദ്ധയോടെ കേട്ട്, അതു
പ്രകാരം അനുഷ്ഠിച്ചു സൽക്കൎമ്മനിരതനായി, ഈ ലോ
കത്തിലും പരലോകത്തിലും ഭാഗ്യവാനായി ഭവിക്ക
യും ചെയ്യും.'— ഇങ്ങിനെ നിശ്ചയിച്ചു വൃദ്ധനായ
ബ്രാഹ്മണൻ പുത്രനെ വിളിച്ച് അടുക്കൽ ഇരുത്തി
സാവധാനമായി പറഞ്ഞു:— 'എൻെറ മകനേ! എ
നിക്കു മരണം സമീപിച്ചു. ഞാൻ ഈ ദേഹത്തെ വി
ടുന്നതിനുമുമ്പായി നിന്നോട് ഒരു കാൎയ്യം പറവാനാ

ഗ്രഹിക്കുന്നു. എന്റെ പ്രിയപുത്രാ! നീ അപ്രകാരം നടക്കാമെന്നു വാഗ്ദത്തം ചെയ്തുതരുമോ?' സിഗാലൻ അതു കേട്ട് ഏററവും പശ്ചാത്താപയുക്തനായി ഭക്തിബഹുമാനങ്ങളോടുകൂടി പറഞ്ഞു:— 'എന്റെ അച്ഛാ! നിങ്ങൾ എന്തു കല്പിക്കുന്നുവോ അതിനെ ഞാൻ വളരെ നിഷ്ഠയോടെ ചെയ്യാമെന്ന് ഇതാ വാഗ്ദത്തം ചെയ്യുന്നു.' അതു കേട്ട് അച്ഛൻ, 'എന്നാൽ എന്റെ കല്പന ഇതാകുന്നു. നീ, ദിവസേന പ്രാതഃസ്നാനംചെയ്ത്, കിഴക്കു, തെക്കു, പടിഞ്ഞാറു, വടക്കു, പാതാളം ആകാശം എന്നിങ്ങിനെ ആറു ദിക്കുകളേയും ഭക്തിയോടെ വന്ദിക്കണം. അതിന്നു നീ ഒട്ടും ഉപേക്ഷ കാണിക്കരുത്.' എന്നു പറഞ്ഞു. സിഗാലൻ, അത്ര ലഘുവായ കാര്യമാണല്ലോ അച്ഛൻ പറഞ്ഞത് എന്നു വിചാരിച്ചു സന്തോഷത്തോടെ, 'എന്റെ അച്ഛാ! ഞാൻ ഇതു തീച്ചയായും ചെയ്തുകൊള്ളാം,' എന്നു പ്രതിജ്ഞ ചെയ്തു.

'പുത്രൻ ഉറപ്പായി പറഞ്ഞ വാക്കുകേട്ട് ആ ബ്രാഹ്മണൻ സമാധാനചിത്തനായി; പിന്നെ അല്പകാലത്തിന്നുള്ളിൽ മരിച്ചുപോയി. സിഗാലൻ പിതൃവാക്യത്തെ പ്രമാണിച്ചു ദിഗ്വന്ദനം ക്രമമായി നടത്തിവരികയും ചെയ്തു.

'അക്കാലത്തു നമ്മുടെ ബുദ്ധഭഗവാൻ, വേണു

വനത്തിലുള്ള വിഹാരത്തിലായിരുന്നു വസിച്ചിരുന്നത്. അദ്ദേഹം ദിനംതോറും പ്രാതഃകാലത്തിൽ, അന്നേദിവസം തത്വോപദേശലബ്ധിക്കു പരിപക്വകാലം എത്തീട്ടുള്ളത് ആൎക്കെല്ലാമാണെന്നു ജ്ഞാനദൃഷ്ടികൊണ്ടു കണ്ടറിയുന്നതു പതിവായിരുന്നു. ഒരു ദിവസം, ബുദ്ധഭഗവാൻ, പിതൃവാക്യത്തെ പ്രമാണിച്ചു ദിഗ്വന്ദനം ചെയ്തുവരുന്ന സിഗാലനു സദുപദേശലബ്ധിക്കു സമയമായി എന്നു കണ്ടറിഞ്ഞു. ഉടനെ തന്നെ സിഗാലന്റെ അടുക്കൽ ചെന്ന് അവനും ലോകത്തിന്നും ഉപകാരപ്രദമായ തത്വോപദേശം ചെയ്യേണമെന്നു തീൎച്ചയാക്കി. നമ്മുടെ ബുദ്ധഭഗവാൻ പീതവസ്ത്രം ധരിച്ചു, ഭിക്ഷാപാത്രവും കയ്യിലെടുത്തു, രാജഗൃഹനഗരത്തിലേക്കു ഭിക്ഷക്കായി പുറപ്പെട്ടു. ആ സമയത്തായിരുന്നു സിഗാലൻ കുളിച്ചു, നനഞ്ഞ വസ്ത്രത്തോടെ നിന്നു, ദിഗ്വന്ദനം ചെയ്തിരുന്നത്. അതുകണ്ടു ബുദ്ധൻ അവിടെ നിന്നു 'അല്ലയോ ഗൃഹസ്ഥാശ്രമി! നീ എന്തിനായിട്ടാണ് ഇങ്ങിനെയെല്ലാം ചെയ്യുന്നത്?' എന്ന് അനുകമ്പയോടെ ചോദിച്ചു. അപ്പോൾ സിഗാലൻ, 'അല്ലയോ മഹാത്മാവേ! എന്റെ അച്ഛൻ മരിക്കുമ്പോൾ ഇങ്ങിനെ ചെയ്യേണമെന്ന് എന്നോടു ആജ്ഞാപിച്ചിരുന്നു. പിതൃവാക്യത്തെ ദൈവവാക്കുപോലെ വിചാരിച്ച് അന്നു

മുതൽ ഞാൻ ഇപ്രകാരം ചെയ്തുവന്നതാണ്:—' എന്നു പറഞ്ഞു.

ബുദ്ധൻ—അല്ലയോ ബ്രാഹ്മണ! ബുദ്ധതത്വങ്ങളിലൊന്നും ഇങ്ങിനെയല്ല ദിഗ്‌വന്ദനം ചെയ്യുവാൻ പറഞ്ഞിരിക്കുന്നത്.

സിഗാലൻ—പ്രഭോ! എനിക്കു ബുദ്ധതത്വങ്ങൾ ഒന്നും അറിയില്ല. അതിൽ എങ്ങിനെയാണ് പറഞ്ഞിരിക്കുന്നതെന്നു ദയവുണ്ടായി എനിക്കു പറഞ്ഞുതന്നാൽ ഞാൻ അതുപോലെ ചെയ്തുകൊള്ളാം. അതു എനിക്കു ഗുണകരമാണല്ലൊ.

ബുദ്ധൻ—എന്നാൽ ഞാൻ പറയാം. ശ്രദ്ധയോടെ കേൾക്കുക.

സിഗാലൻ—പ്രഭോ! ഞാനിതാ തയ്യാറായിരിക്കുന്നു.

ബുദ്ധൻ—മനുഷ്യർ മാനസികങ്ങളായ നാലുവിധ വികാരങ്ങളെ ഏതുവിധമെങ്കിലും പണിപ്പെട്ടു നശിപ്പിക്കേണ്ടതാണ്. അങ്ങിനെ ചെയ്താൽ, മനുഷ്യർ പാപകർമ്മങ്ങളെ ചെയ്വാൻ പ്രേരണ ചെയ്യുന്നതായ നാലു ദുർഗ്ഗുണങ്ങളിൽനിന്നും, ധനനാശത്തിന്നു മുഖ്യകാരണങ്ങളായ ആറു സംഗതികളിൽനിന്നും വിമുക്തരായി ഭവിക്കും. ഇവകളിൽനിന്നു മോചിക്കപ്പെട്ടവർ മാത്രമേ, നീ വന്ദിക്കുന്നതായ ആറു ദിക്കുകളിൽനിന്നുണ്ടാകുന്ന ദോഷ

ങ്ങളാൽ ബാധിതനല്ലാതിരിക്കകയുമുള്ളു. അങ്ങിനെയുള്ളവർ ഈ ലോകത്തിൽ സുഖവാസത്തിന്നുള്ള സകല ഒരുക്കങ്ങളും ചെയ്തുകഴിഞ്ഞവനായും ഭവിക്കും. മരണാനന്തരം അവൻ പരമസുഖപ്രദമായ ദേവലോകത്തിൽ ചെന്നു ജനിക്കുന്നതാണ്.

സിഗാലൻ—അല്ലയോ പ്രഭോ! മേൽപറഞ്ഞവയൊന്നും എനിക്കു മനസ്സിലായില്ല. ഞാൻ മൂഢനാണ്. വ്യക്തമായി പറഞ്ഞാൽ മാത്രമേ എനിക്കറിഞ്ഞുകൂടൂ. മാനസികങ്ങളായ നാലുവിധ വികാരങ്ങളെന്നു പറഞ്ഞത് എന്തെല്ലാമാണെന്ന് ആദ്യം പറഞ്ഞുതരണം.

ബുദ്ധൻ—പറയാം; കേട്ടുകൊള്ളുക. ഒന്നു ജന്തുഹിംസ; രണ്ട്, അദത്താദാനം; മൂന്നു, ന്യായമല്ലാത്തതായ കാമസുഖാനുഭവം; നാല്, അസത്യവാദം— ഇവയെല്ലാമാകുന്നു നാലു ദുർവ്വികാരങ്ങൾ.

സിഗാലൻ—അല്ലയോ പ്രഭോ! ജന്തുഹിംസ എന്നു പറഞ്ഞുവല്ലോ. ജന്തു എന്നുവെച്ചാൽ എന്താണ്? ഹിംസയെന്നാൽ എന്താണ്? ഇതുതന്നെ മൂഢനായ ഞാൻ ആദ്യം മനസ്സിലാക്കട്ടെ.

ബുദ്ധൻ—അതു പറയാം. ജന്തുവെന്നത്, രൂപം, വേദനം, സംജ്ഞാ, സംസ്കാരം, വിജ്ഞാനം എ

ന്ന അഞ്ചു ഘടകങ്ങൾ ചേൎന്നിട്ടുള്ളതാകുന്നു. അ
ല്ലയോ സിഗാലാ! ഹിംസ എന്ന പാപം പൂൎത്തി
യാകണമെങ്കിൽ താഴെ പറയുന്ന അഞ്ചു സംഗ
തികൾ മുഖ്യമായി വേണ്ടതാകുന്നു.

(1) തന്റെ ഹിംസക്കു പാത്രമാകുന്ന വസ്തു ഒരു ജന്തുവാണെന്നുള്ള ബോധം തനിക്കുണ്ടായിരിക്കുക.

(2) ആ ജന്തു ജീവനുള്ളതാണെന്നു തനിക്കു ബോദ്ധ്യമുണ്ടായിരിക്കുക.

(3) ആ ജന്തുവിനെ കൊല്ലുവാൻ തീൎച്ചയാക്കുക. (ആലോചിച്ചുറക്കുക)

(4) ജീവഹാനി ചെയ്യുവാനുള്ള മാൎഗ്ഗങ്ങളെ പ്രയോഗിക്കുക.

(5) കൊല ചെയ്യുക.

സിഗാലൻ— അല്ലയോ പ്രഭോ! ഇങ്ങിനെയുള്ള ജന്തുഹിംസകൊണ്ടു് എന്തു ദോഷമാണ് സംഭവിപ്പാനുള്ളത്.

ബുദ്ധൻ— ജന്തുഹിംസയാകുന്ന പാപത്തിന്റെ ഫലങ്ങൾ, ഒന്നാമതു്, ദീൎഘകാലം നരകങ്ങളിൽ കിടന്നുഴലുക; രണ്ടാമതു ജന്തുവൎഗ്ഗത്തിൽ പുനൎജ്ജനിക്കുക; പിന്നെ മനുഷ്യനായിത്തന്നെ ജനിപ്പാനിടവരികിലും അംഗഹീനനായും വിരൂപിയായും ദുശ്ശീലനായും രോഗിയായും അല്പായുസ്സായും ഭവിക്കുക; ഇങ്ങിനെയെല്ലാമാകുന്നു.

സിഗാലൻ— അല്ലയോ പ്രഭോ! അദത്താദാനത്താൽ എന്തു ദോഷമാണ് സംഭവിക്കുക?

ബുദ്ധൻ—അദത്താദാനം ചെയ്യുന്നവൻ വളരെക്കാലം കഠിനനരകങ്ങളെ അനുഭവിക്കുന്നതിന്നുപുറമെ, മനുഷ്യനായി ജനിച്ചാൽ, നിത്യദാരിദ്ര്യമനുഭവിക്കുകയും, രാജകോപം, ചോരഭയം, അഗ്നിബാധ, ജലപ്രവാഹം മുതലായ കഠിനാപത്തുകൾക്കു പാത്രമായി ഭവിക്കുകയും ചെയ്യും.

സിഗാലൻ ചോദിച്ചു— ന്യായമല്ലാത്തതായ കാമസുഖാനുഭവത്തിന്റെ ദോഷങ്ങളെന്തെല്ലാമാകുന്നു?

ബുദ്ധൻ— ഈ ദുഷ്കർമ്മത്തിൽനിന്നുണ്ടാവുന്ന ദോഷങ്ങൾ മേല്പറഞ്ഞവയേക്കാൾ എത്രയോ അധികമാണ്. ഈ പാപകർമ്മാനുഭവത്തിന്ന് അനേകകോടി ജന്മങ്ങൾ നരകങ്ങളിൽതന്നെ കഴിച്ചുകൂട്ടേണ്ടിവരും. പിന്നെ മനുഷ്യനായി ജനിക്കുന്നതുതന്നെ ദുർല്ലഭമാണ്. അഥവാ പൂർവ്വജന്മങ്ങളിൽ ചെയ്ത പുണ്യകർമ്മവിശേഷത്താൽ മനുഷ്യജന്മം ലഭിച്ചുവെന്നുവരികിലും, ഏററവും ഹീനവൃത്തിയാൽ ജീവനം കഴിപ്പാനിടവരികയും, അന്നവസ്ത്രങ്ങളില്ലാതെ നിത്യദാരിദ്ര്യമനുഭവിക്കേണ്ടിവരികയും, എല്ലാവരാലും വെറുക്കപ്പെടുകയും ചെയ്യും. സകലക്കും ശത്രുത തോന്നുവാൻ ഇടവരുന്നതുമാണ്.

സിഗാലൻ—അല്ലയോ പ്രഭോ! ഇനി അസത്യവാദ ത്തിന്നുള്ള ദോഷങ്ങളെയും പറഞ്ഞുതരിക.

ബുദ്ധൻ—അസത്യവാദമെന്നുവെച്ചാൽ സത്യമല്ലാ ത്തതിനെ പറയുക; സത്യത്തെ മറച്ചുവെച്ചു പറ യുക; എന്നിവയാകുന്നു. അതിന്നുള്ള ദോഷങ്ങൾ പറയാം, കേൾക്ക: അസത്യവാദിയായവൻ ആ കർമ്മഫലാനുഭവത്തിന്നായി അനേക സംവത്സരം നരകത്തിൽ കിടന്നുഴലുവാനിടവരും. പിന്നെ മ നുഷ്യനായി ജനിപ്പാനിടവന്നാലും സർവ്വഥാ ദുഃഖി തനായും സകലരാലും നിന്ദ്യനായും ഭവിക്കും.

സിഗാലൻ—മാനസികങ്ങളായ നാലു ദുർവ്വികാരങ്ങളു ടെ സ്വഭാവത്തെക്കുറിച്ച് അങ്ങുന്ന് പറഞ്ഞതെ ല്ലാം ഞാൻ ഗ്രഹിച്ചു. മനുഷ്യരെ പാപകർമ്മങ്ങ ളിൽ പ്രേരണ ചെയ്യുന്ന നാലു ദുർഗ്ഗുണങ്ങളുണ്ടെ ന്നു പറഞ്ഞിരുന്നുവല്ലൊ; അവ ഏതെല്ലാമാ ണ്? അവയുടെ സ്വഭാവമെന്താണ്? അവയെ നല്ലവണ്ണം പറഞ്ഞുതരിക-

ബുദ്ധൻ—ഇതെല്ലാം ഞാൻ പറയാം. സശ്രദ്ധനാ യി കേൾക്കുക. 1, മനുഷ്യരെ പാപകർമ്മങ്ങളിൽ മുഖ്യമായി പ്രേരിപ്പിക്കുന്നത് ജഗൽപ്രസിദ്ധമാ യ 'ആശ' എന്ന ദുർഗ്ഗുണമാകുന്നു. 2, ആശയേ ക്കാൾ പ്രസിദ്ധപ്പെട്ടതായ 'ക്രോധ'മെന്ന ദുർഗ്ഗ

ണമാകുന്നു. 3, ഭയം, 4, മൂഢത, ഇവയാകുന്നു.

സിഗാലൻ— പ്രഭോ! ഒന്നാമതായി പറയപ്പെട്ട 'ആശ' എന്ന ദുർഗ്ഗുണത്തിന്നു ഒരു മനുഷ്യനെ പാപകർമ്മങ്ങളിൽ പ്രേരിപ്പിക്കത്തക്ക ശക്തിയുണ്ടോ? അതു അസംഭവ്യമാണെന്നു തോന്നുന്നു. ഈ ആശയാൽ പ്രേരിതരായ ഏതു മനുഷ്യരെങ്കിലും വല്ല പാപകർമ്മങ്ങളെ ചെയ്തതായി കണ്ടിട്ടുണ്ടോ?

ബുദ്ധൻ—സിഗാലാ! ലോകത്തിൽ ആശയെന്നു പറയുന്നതിന്ന് ഇനിയും ചില പേരുകളുണ്ട്. അവയെ പറയാം. മൃശം, തൃഷ്ണ, കാമം, ആഗ്രഹം, ഇച്ഛ ഇവയെല്ലാം ആശയുടെ നാമഭേദങ്ങളാകുന്നു. ഈ ആശയില്ലെങ്കിൽ ലോകത്തിൽ പാപമെന്നുള്ളതുണ്ടാവുന്നതല്ല. ഈ ആശയാൽ ബദ്ധന്മാരായിട്ടാണ് സകല ജനങ്ങളും പാപം ചെയ്യുന്നത്. ഈ പ്രപഞ്ചത്തിൽ കഠിനദുഃഖത്തെ ഉണ്ടാക്കുന്നത് ഈ ആശയാകുന്നു. എത്ര ധൈര്യശാലികളായ മനുഷ്യരെയും ഈ ആശ സങ്കടത്തിൽ മുക്കിക്കളയുന്നു. ഈ ആശ അലഭ്യവസ്തുക്കളിലേക്കു ബുദ്ധിമാന്മാരായ മനുഷ്യരെക്കൂടി ഇഴത്തുവലിക്കുന്നു. അഥവാ അങ്ങിനെയുള്ള അലഭ്യവസ്തുക്കളെ ലഭിച്ചാലും അതുകൊണ്ടു

തൃപ്തിപ്പെടുവാൻ ആശ, സമ്മതിക്കുന്നില്ല. ആശ, ക്ഷണംകൊണ്ടു പാതാളത്തിലേയ്ക്കു ചാടുന്നു. തൽക്ഷണംതന്നെ ആകാശത്തിലേക്കും ചാടുന്നു. ഈ ആശക്കു അഗമ്യമായി ഒരു സ്ഥലവും തന്നെയില്ല. ഈ ആശക്കു വശഗന്മാരല്ലാത്തവരും ത്രൈലോക്യത്തിലാരുമില്ല. ഈ ആശ അരനിമിഷമെങ്കിലും ഒരേടത്തു സ്ഥിരമായി സ്ഥിതിചെയ്യുന്നില്ല. അതിചപലനായ വാനരൻെറ സ്വഭാവമാകുന്നു ആശയുടെ സ്വഭാവം. ഈ ആശയാകുന്ന പാശത്താലാണ് ത്രൈലോക്യത്തെ മുഴുവനും ചുററിക്കെട്ടിയിരിക്കുന്നത്.

സിഗാലൻ— അല്ലയോ പ്രഭോ! ആശയുടെ സ്വഭാവത്തെ കേട്ടു. ഇനി ആശയേക്കാൾ പ്രസിദ്ധപ്പെട്ടതായ 'ക്രോധ'ത്തിൻെറ സ്വഭാവത്തെയും പറയുക.

ബുദ്ധൻ— ക്രോധമെന്നുള്ള ദുർഗ്ഗുണം മനുഷ്യൎക്കു വലുതായൊരു ശത്രുവാകുന്നു.

ക്രോധമാകുന്നതുവിത്തെന്നറികനീ
പാപമാകുന്നമരാമരത്തിന്നെടോ
ക്രോധമൂലംമനസ്താപമുണ്ടായ്വരും
ക്രോധമല്ലോനൃണാംസംസാരബന്ധനം

ക്രോധമല്ലോയമനായത്തനിൎണ്ണയം
ക്രോധമല്ലോനിജധൎമ്മക്ഷയകരം.

സിഗാലൻ—പ്രഭോ! മൂഢതകൊണ്ടും ഇപ്രകാരമു ള്ള ആപത്തുകൾ വരുവാനിടയുണ്ടോ?

ബുദ്ധൻ—ഉണ്ട്. മനുഷ്യൻ മൂഢതകൊണ്ടു പലവിധപാപങ്ങൾക്കു പാത്രീഭവിക്കുന്നു.

സിഗാലൻ—പ്രഭോ! ധനനാശത്തിന്നു മുഖ്യകാരണങ്ങളായി ആറുപ്രവൃത്തികളെ പറഞ്ഞുവല്ലോ. അത് എന്തെല്ലാമാണ്. ദയചെയ്തു പറഞ്ഞുതരിക.

ബുദ്ധൻ—പറയാം കേൾക്കു:- 1. ബുദ്ധിക്കു മദത്തെ ഉണ്ടാക്കുന്ന മദ്യം മുതലായ ലഹരി വസ്തുക്കളെ ഉപയോഗിക്കുക; 2. അസമയത്ത് (തെരുവിൽ കൂടി) സഞ്ചരിക്കുക; 3. നൃത്തനാടകസംഗീതാദി ശാലകളിൽ നിരന്തരം പോയ്ക്കൊണ്ടിരിക്കുക; 4. ചൂതു കളിക്കുക; 5. ദുഷ്ടജനസംസൎഗ്ഗം; 6. മടിയനായിരിക്കുക; ഇങ്ങിനെ ആറു പ്രവൃത്തികളാകുന്നു.

സിഗാലൻ—പ്രഭോ! ലഹരിവസ്തുക്കൾ ഏതെല്ലാമാകുന്നു? അത് ഉപയോഗിക്കുന്നതുകൊണ്ടുള്ള ദോഷങ്ങളെന്തെല്ലാമാണ്?

ബുദ്ധൻ—റാക്ക്, കള്ള്, കറപ്പ്, കഞ്ചാവ് ഇവയെല്ലാമാകുന്നു ലഹരിവസ്തുക്കൾ. ഇവകളെ ഉപയോഗിക്കുന്നതുകൊണ്ടുള്ള ദോഷങ്ങൾ കേൾക്കുക: ഇവകൾക്ക് അടിമയായി ഭവിച്ചവൻ, വേണ്ടുന്ന സമയത്ത് ഒരു പ്രവൃത്തിയും ചെയ്യാത്തവനായി ത്തീരും. അവന്നു സ്വയബുദ്ധി ഒരിക്കലും ഉണ്ടാവില്ല. ഒരു പ്രവൃത്തിയിലും ഉത്സാഹമോ ജാഗ്രതയോ ഉണ്ടാവില്ല. ധൈര്യത്തെയും സത്യത്തെയും അവൻ മറന്നുകളയും. എന്നുമാത്രമല്ല, ദ്രവ്യനാശം, കലഹം, പലവിധ രോഗങ്ങൾ, ദുഷ്കീർത്തി, മാനാവമാനബോധമില്ലാതിരിക്കുക, ബുദ്ധിശക്തിക്ഷയം ഇവകളും ഉണ്ടാവുന്നതാണ്.

സിഗാലൻ—പ്രഭോ! ഇനി അകാലസഞ്ചാരത്താലുണ്ടാവുന്ന ദോഷങ്ങളേയും പറഞ്ഞുതരിക.

ബുദ്ധൻ—അതും പറയാം. അകാലസഞ്ചാരത്താൽ ആറുവിധദോഷങ്ങൾ ഉണ്ടാവാനിടയുണ്ട്. അകാലത്തിൽ സഞ്ചരിക്കുന്ന മനുഷ്യന്നു, മുള്ളിലും കല്ലിലും കയറി കാലുകൾ മുറിയുക; വിഷജന്തുക്കൾ കാലിൽ കടിപ്പാനിടവരിക; ശത്രുക്കൾക്കു ഉപദ്രവിപ്പാനിടവരിക; ഏതു മനുഷ്യൻ അകാലത്തിൽ പുറത്തു സഞ്ചരിപ്പാൻ പോകുന്നുവോ, അവൻെറ പുത്രകളത്രഭൃത്യാദികൾക്കും അകാലസഞ്ചാരത്തി

ൽ വാസനയുണ്ടാവും. അവക്കും മേല്പറഞ്ഞ ഉപ ദ്രവങ്ങളെല്ലാം സാധിപ്പാനിടവരും. വീട്ടിലുള്ളവ രെല്ലാം അകാലസഞ്ചാരതല്പരന്മാരായിത്തീരു മ്പോൾ കള്ളന്മാർ വീട്ടിനകത്തു കടന്നു സ്വത്തു ക്കളെ മോഷ്ടിച്ചുകൊണ്ടുപോവാനിടവരും. അതു കൊണ്ടു ദ്രവ്യനഷ്ടവും സംഭവിക്കും. പിന്നെ, അ കാലത്തിൽ സഞ്ചരിക്കുന്ന മനുഷ്യനെ, വല്ല കള വുകേസ്സോ, കൊലക്കേസ്സോ തുമ്പുണ്ടാക്കുവാൻ ന ടക്കുന്ന ഗവമ്മേണ്ടുദ്യോഗസ്ഥന്മാർ കണ്ടാൽ ശ ങ്കിച്ചു പിടിക്കും. അതുകൊണ്ട്, അനാവശ്യമായ ദ്രവ്യനാശത്തിന്നും ദുരപവാദത്തിന്നും ഇടവരും.

സിഗാലൻ—നൃത്തനാടകാദികളിൽ അത്യാസക്തരാ യി നടക്കുന്നവക്കു സംഭവിക്കാവുന്ന ദോഷങ്ങളെ ന്തെല്ലാമാണ്?

ബുദ്ധൻ—നൃത്തനാടകാദികളിൽ സക്തരായി നട ക്കുന്നവക്കു ദേഹോപദ്രവവും ദ്രവ്യനാശവും പ്രത്യ ക്ഷഫലങ്ങളാണ്. നൃത്തനാടകാദികൾ മിക്കതും രാത്രികാലത്താകയാൽ, അതു കാണ്മാനായി ഉറ ക്കമൊഴിക്കുന്നതുകൊണ്ടു ദേഹോപദ്രവം നിശ്ച യം. സ്നേഹിതന്മാക്കായും നാടകക്കാക്കായും ചെ ലവിടേണ്ടിവരുന്നതുകൊണ്ടു ദ്രവ്യനാശവും നിശ്ച യംതന്നെ.

സിഗാലൻ — അല്ലയോ പ്രഭോ! ചൂതുകളികൊണ്ടുള്ള ദോഷമെന്താണെന്നു പറയുക.

ബുദ്ധൻ—മനുഷ്യൎക്കു ചൂതുകളി കൊണ്ടുണ്ടാവുന്ന മുഖ്യ ദോഷം ശത്രുതയാകുന്നു. ചൂതുകളിയിൽ ഒരാൾ ജയിക്കാതെ കഴികയില്ലല്ലൊ. ജയിച്ചവനോടു തോററവന്നു വൈരമുണ്ടാവാതിരിക്കയില്ല. ജയിച്ചവന്ന് എളുപ്പത്തിൽ കിട്ടുന്ന ദ്രവ്യം, തോററവൻ കഷ്ടപ്പെട്ടു സമ്പാദിച്ചതായിരിക്കും. ആ ദ്രവ്യം മനസ്താപത്തോടുകൂടിയതാകയാൽ, ജയിച്ചവന്ന് ആ ദ്രവ്യം ഉപദ്രവമായിത്തീരും. ചൂതിൽ തോററ് ദ്രവ്യം കളഞ്ഞവന്നു പശ്ചാത്താപത്തോടുകൂടിയ 'ആധി' ആജീവനാന്തം നശിക്കുകയില്ല. ചൂതു കളിക്കാർ ന്യായാധിപതികളുടെ മുമ്പാകെ വല്ല സാക്ഷിയോ മറേറാ പറയേണ്ടിവന്നാൽ, അത് എത്ര സത്യമായിരുന്നാലും, ചൂതുകളിക്കാരനാണെന്നു പറഞ്ഞ് ആരും വിശ്വസിക്കുകയില്ല. ചൂതുകളിക്കാൎക്കു സൽസ്വഭാവികളായ സ്നേഹിതന്മാരെ ഒരിക്കലും ലഭിക്കയില്ല. അങ്ങിനെ വല്ല സ്നേഹിതന്മാരും ഉണ്ടെങ്കിൽ അവർ ചൂതുകളിക്കാരെ ധിക്കരിച്ചു വിട്ടുകളകയും ചെയ്യും. ചൂതുകളിക്കാൎക്കു നല്ല ബന്ധുക്കളെയും കിട്ടുന്നതല്ല. ഭാൎയ്യയില്ലാത്തവനാണെങ്കിൽ അവൻ കുടുംബപരിപാല

നം ചെയ്യില്ലെന്നുവെച്ച് ആരും പെണ്ണിനെ കൊടുക്കുകയില്ല. ഇങ്ങിനെയാണ് ചൂതുകളിയാലുണ്ടാവുന്ന ദോഷങ്ങൾ.

സിഗാലൻ—പ്രഭോ! ദുർജ്ജനസംസർഗ്ഗത്താൽ അനവധി ദോഷങ്ങൾ സംഭവിപ്പാനുണ്ടെന്നു പറഞ്ഞുവല്ലോ. ദുർജ്ജനങ്ങൾ എന്നുവെച്ചാൽ ആരാണ്? അവക്കുള്ള ലക്ഷണങ്ങൾ എന്തെല്ലാമാണ്? എന്നു പറഞ്ഞുതരിക.

ബുദ്ധൻ—അസത്യവാദികൾ, മദ്യപാനികൾ, ചൂതുകളിക്കാർ, വഞ്ചകന്മാർ, ക്രൂരന്മാർ, കൃതഘ്നന്മാർ ഇവരാകുന്നു ദുർജ്ജനങ്ങൾ. ഇവരുടെ സ്വഭാവം, അസൂയ, ഏഷണി, നിർദ്ദയത്വം, കലഹം, പരദൂഷണം, പരനിന്ദ ഇവയെല്ലാമാകുന്നു. 'അല്ലയോ സിഗാലാ! ഇവരുടെ സംസർഗ്ഗത്താൽ മനുഷ്യൻ പലവിധ ദുഃഖങ്ങൾക്കു പാത്രീഭവിക്കയും അനേക പാപങ്ങൾക്കു കർത്താവായി ഭവിക്കയും ചെയ്യും.

സർപ്പംക്രൂരൻഖലൻക്രൂരൻ
സർപ്പാൽക്രൂരതരൻഖലൻ
മന്ത്രൌഷധിവശസ്സർപ്പം
അമരാഖലനൊന്നിലും.

വിദ്വാനെന്നാകിലുംദുഷ്ട-
ഹൃത്തായീടിൽത്യജിക്കണം

മണിചൂടുന്നവെന്നാലും
ഫണിപാരം ഭയങ്കരൻ.
ദുർജ്ജനസംസർഗ്ഗത്താൽ
സജ്ജനവും ഹന്തദുഷ്ടമായീടും
ലവണംചേരുകയാൽ
സുമധുരജലവുംദുഷിച്ചിടുംമെല്ലേ.
സന്തോഷമായഹരിണത്തിനുദാവമെന്നും
സൌശീല്യശാഖിയതിന്നമദമെന്നും
സൽബോധമാകിനവിളക്കിനുവായുവെന്നും
സത്തുക്കൾക്കുദുർജ്ജനസമാഗമമോതിടുന്നു.

സിഗാലൻ— അയ്യോ പ്രഭോ! അങ്ങുന്നു പറഞ്ഞതെല്ലാം കേട്ടു ഞാൻ തൃപ്തനായി. ഇനി മേൽ ഞാൻ ഏതുവിധമാണ് നടക്കേണ്ടത്? എങ്ങിനെയെല്ലാം നടന്നാൽ എനിക്കു സൽഗതി ലഭിക്കും? അതെല്ലാം വിസ്തരിച്ചു പറഞ്ഞുതരിക.

ബുദ്ധൻ— അല്ലയോ സിഗാലാ! ഞാൻ ഇതുവരെ നിന്നോടു പറഞ്ഞതനാതായ ദുർഗ്ഗുണങ്ങളേയും ദുഷ്പ്രവൃത്തികളേയും നീ ത്യജിക്കേണ്ടതാണ്. ദുഷ്പ്രവൃത്തികൾ ചെയ്യുന്ന ജനങ്ങളോടുള്ള സംസർഗ്ഗത്തേയും ത്യജിക്കേണ്ടതാണ്. ഇതുകൂടാതെ, നിന്റെ കയ്യിലുള്ള ദ്രവ്യത്തെ സ്നേഹം ഭാവിച്ചു പറിക്കാൻ വരുന്നവരെയും, വാക്കുകൾ മാത്രം ഭംഗിയിൽ പ

റഞ്ഞു സ്നേഹം നടിക്കുന്നവരെയും, അകത്തു ദേ ഷവും പുറത്തു സ്നേഹവും നടിച്ചു വരുന്നവരെയും തനിക്കു കിട്ടിയില്ലെങ്കിലും വേണ്ടില്ല, നിന്റെ ദ്ര വ്യം നശിക്കാതെ, എന്നുള്ള വിചാരത്തോടുകൂടി, സ്നേഹം ഭാവിച്ചുവരുന്നവരെയും, സ്നേഹിതന്മാരാ ണെന്നു വിശ്വസിച്ചു നീ അവരോടു സഹവാസം ചെയ്യരുത്. എന്നാൽ, വിശ്വസിക്കേണ്ടുന്ന സ്നേ ഹിതന്മാർ നാലുതരക്കാരുണ്ട്: 1. എല്ലാ സമയ ത്തും സഹായം ചെയ്യുന്നവർ; 2. സമ്പത്തിലും ആപത്തിലും ഒരുപോലെ വിടാതിരിക്കുന്നവർ; 3. എപ്പോഴും നിന്റെ അഭിവൃദ്ധിയിൽ സന്തുഷ്ട ന്മാരായിരിക്കുന്നവർ; 4. നിന്റെ മേൽ എപ്പോ ഴും അനുകമ്പയുള്ളവർ; ഇവരെ സ്നേഹിതന്മാരാ യി വിശ്വസിച്ച് അവരുടെ ഉപദേശപ്രകാരം ന ടക്കേണ്ടതുമാണ്. ഇങ്ങിനെ ചെയ്താൽ എല്ലാവ രാലും മാന്യനായി ഭവിക്കും. നീ മാതാപിതാക്ക ളോടു ചെയ്യേണ്ടതായ മുറകളെ കേൾക്കുക. അ ച്ഛനമ്മമാൎക്ക് എന്താവശ്യമുണ്ടോ അതെല്ലാം ത ന്നാൽ കഴിയുന്നേടത്തോളം സമ്പാദിച്ചുകൊടു ത്ത് അവരെ തൃപ്തിപ്പെടുത്തുക; അവർ ചെയ്യേ ണ്ടതായ ധൎമ്മകാൎയ്യങ്ങളെ അവൎക്കു ശക്തിയില്ലെ ങ്കിൽ ചെയ്തുകൊടുക്കുക; അച്ഛനമ്മമാരുടെ വേ

രിനെ ചീത്തയാക്കാതിരിക്കുക; അച്ഛനമ്മമാർ സമ്പാദിച്ച ദ്രവ്യത്തെ അനുഭവിക്കുവാനുള്ള യോഗ്യത, മക്കൾ അവരുടെ നടവടികൊണ്ടു സമ്പാദിക്കുക; അച്ഛനമ്മമാരുടെ മരണാനന്തരം അവരുടെ പേരിൽ നിരന്തരം ദാനധർമ്മം ചെയ്യുക; ഇങ്ങിനെയൊന്നും ചെയ്യാതെ അച്ഛനമ്മമാരെ ദ്രോഹിച്ചാൽ ഇഹലോകത്തിൽ പലവിധ കഷ്ടങ്ങളും പരലോകത്തിൽ പലവിധ ശിക്ഷകളും അനുഭവിപ്പാനിടവരുന്നതുമാണ്.

ബുദ്ധൻ — അല്ലയോ സിഗാലാ! അച്ഛനമ്മമാൎക്കു മക്കൾ ചെയ്യേണ്ട മുറകളെ പറഞ്ഞുവല്ലൊ. ഇനി അച്ഛനമ്മമാർ മക്കൾക്കു ചെയ്യേണ്ടതായ മുറകളേയും കേൾക്കുക. മക്കളെ പാപകർമ്മങ്ങൾ ചെയ്യുന്നതിൽനിന്നു നിവൃത്തിക്കേണ്ടതാണ് അച്ഛനമ്മമാരുടെ മുഖ്യമായ മുറ. സൽകർമ്മങ്ങളിൽ അവരെ പ്രവൃത്തിപ്പിക്കുകയും വേണം. കലാവിദ്യകളെ അഭ്യസിപ്പിക്കുകയും ശാസ്ത്രപരിചയം വരുത്തുകയും ചെയ്യേണ്ടതാണ്. അവൎക്ക് ഇണങ്ങിയ ഭാൎയ്യമാരെയോ ഭൎത്താക്കന്മാരെയോ ഉണ്ടാക്കേണ്ടതും മുറയാകുന്നു. ശരിയായ സമയങ്ങളിൽ പൂൎവ്വസ്വത്തുകളെ ഭാഗിച്ചുകൊടുക്കേണ്ടതും മുറയാണ്. ഇങ്ങിനെ ധൎമ്മനീതിയാൽ നിയമിക്കപ്പെട്ട മുറക

ളെ മക്കൾക്കു ചെയ്യാതിരുന്നാൽ അച്ഛനമ്മമാർ അതുകൊണ്ടുള്ള പാപം അനുഭവിക്കേണ്ടിവരുന്നതാണ്.

പിന്നെ ബുദ്ധൻ സിഗാലനോടു, ശിഷ്യന്മാർ ഗുരുനാഥന്മാരോട് അനുവർത്തിക്കേണ്ടതായ മുറകളെ ഉപദേശിച്ചു. 'അല്ലയോ സിഗാലാ: ഗുരുനാഥനെ കുറെ ദൂരത്തിൽ കണ്ടാലും എഴുനീല്ക്കണം. അടുത്തു കണ്ടാൽ അദ്ദേഹത്തിന്നു വേണ്ടുന്ന ഉപചാരങ്ങൾ ചെയ്യേണ്ടതാണ്. ഗുരുനാഥനെ ശുശ്രൂഷിക്കുകയും ആവശ്യപ്പെടുന്നതെല്ലാം കൊടുക്കുകയും വേണം. ഗുരുനാഥൻ ശിഷ്യനോടു ചെയ്യേണ്ടുന്ന മുറകളെയും കേൾക്കുക. ശിഷ്യനെ നല്ല നടവടി പഠിപ്പിക്കേണ്ടതു ഗുരുനാഥൻെറ മുഖ്യമുറയാകുന്നു. ശിഷ്യന്നു നല്ലവണ്ണം മനസ്സിലാകത്തക്കവിധത്തിൽ ഉപദേശിക്കേണ്ടതാകുന്നു. ഗുരുനാഥനറിയുന്ന വിദ്യയെല്ലാം ശിഷ്യന്ന് ഉപദേശിച്ചുകൊടുക്കേണ്ടതാണ്. ശിഷ്യൻെറ യോഗ്യതയെക്കുറിച്ചു മററുള്ളവരോടു പ്രശംസിച്ചേ പറയാവു. ശിഷ്യനെ കഴിയുന്നതുപോലെ നോക്കി രക്ഷിക്കേണ്ടതുമാണ്.

'ഇനി ഭർത്താവു ഭാര്യക്കു ചെയ്യേണ്ടുന്ന മുറകളെ പറയാം. ഭർത്താവ്, ഭാര്യയോടു മര്യാദയോടും ദയയോടും കൂടി മാത്രമേ സംസാരിക്കാവു. ദൂഷണമായും

പരിഹാസമായുമുള്ള വാക്കുകളെ ഒരിക്കലും ഭാൎയ്യയോട് ഉപയോഗിക്കരുത്. ഭാൎയ്യയെ സ്നേഹിച്ച് ഏകപത്നീവ്രതത്തോടുകൂടിയവനായിരിക്കണം. സമ്പാദ്യം മുഴുവനും ഭാൎയ്യയുടെ കയ്യിൽ ഏല്പിച്ചുകൊടുക്കേണ്ടതാണ്. തന്റെ അവസ്ഥക്കനുസരിച്ചു ഭാൎയ്യക്കു വസ്ത്രാഭരണാദികളെ കൊടുക്കേണ്ടതാണ്.

'ഇനി ഭാൎയ്യ ഭൎത്താവിനോട് അനുവൎത്തിക്കേണ്ടതും പറയാം. ഭൎത്താവിന്നു ശരിയായ സമയങ്ങളിൽ ഭക്ഷണം മുതലായവ തയ്യാറാക്കി കൊടുക്കേണ്ടതാണ്. ഭൎത്താവിന്റെ സ്നേഹിതന്മാരൊ അതിഥികളോ വന്നാൽ അവരെ ആദരിക്കേണ്ടതാണ്. പാതിവ്രത്യത്തോടെ ഇരിക്കുകയും വേണം. ഭൎത്താവ് തന്റെ കൈവശം ഏല്പിച്ചിട്ടുള്ള സ്വത്തുക്കളെ സൂക്ഷ്മതയോടെ പരിപാലിക്കേണ്ടതാണ്. ഗൃഹകൃത്യങ്ങളിൽ ഒട്ടും മടികൂടാതെ ജാഗ്രതയായിരിക്കുകയും വേണം.

'ഇനി സ്നേഹിതന്മാരോട് അനുവൎത്തിക്കേണ്ടതും പറയാം. സ്നേഹിതന്മാൎക്കു ഉചിതമായ സമ്മാനങ്ങളും കൊടുക്കേണ്ടതാണ്. അവരോടു പ്രിയമായ വാക്കുകൾ മാത്രമേ ഉപയോഗിക്കാവൂ. അവരുടെ കാൎയ്യങ്ങളെ താല്പൎയ്യത്തോടെ അന്വേഷിക്കേണ്ടതാണ്. അവരെയും തന്നെപ്പോലെ വിചാരിക്കണം.

തന്റെ ഐശ്വൎയ്യത്തിൽ അവരെ ഭാഗഭാക്കുകളാക്കണം. സ്നേഹിതന്മാൎക്കു വല്ല കഷ്ടങ്ങളും വന്നാൽ കഴിയുന്ന സഹായം ചെയ്യേണ്ടതാണ്. സ്നേഹിതന്മാൎക്കു ദാരിദ്ര്യമോ മറേറാ വന്നാൽ അവരെ കൈവിടരുത്. സ്നേഹിതന്മാർ മരിച്ചുപോയാൽ അവരുടെ മക്കളെ രക്ഷിച്ചു വളൎത്തേണ്ടതുമാകുന്നു.

'ഇനി ഭൃത്യന്മാരോടു യജമാനൻ അനുവൎത്തിക്കേണ്ടതു പറയാം. ഭൃത്യന്മാരുടെ ശക്തിക്കനുസരിച്ചേ പ്രവൃത്തി കല്പിക്കാവൂ. ഭൃത്യന്മാരുടെ വയസ്സിന്നും യോഗ്യതക്കും അനുസരിച്ച് ആഹാരവും ശമ്പളവും കൊടുക്കേണ്ടതാണ്. ഭൃത്യന്മാൎക്കു ദീനം പിടിപെട്ടാൽ മരുന്നും മററും കൊടുത്തു രക്ഷിക്കണം. വീട്ടിലുള്ളതോ മറെറവിടെ നിന്നെങ്കിലും കൊണ്ടുവന്നതോ ആയ വിശേഷപദാൎത്ഥങ്ങളെ ഭൃത്യന്മാൎക്കും കൊടുക്കേണ്ടതാണ്. ഭൃത്യന്മാൎക്കു പ്രവൃത്തിക്കുള്ളതായ സമയം നിയമിക്കേണ്ടതും പ്രവൃത്തി കഴിഞ്ഞാൽ അവരെ വിശ്രമിപ്പാനനുവദിക്കേണ്ടതുമാണ്.

ഇനി ഭൃത്യന്മാർ യജമാനന്നു ചെയ്യേണ്ടുന്ന മുറകളെ കേൾക്കുക. യജമാനൻ ഉണൎന്നെഴുനീല്ക്കുംമുമ്പു ഭൃത്യന്മാർ എഴുനീല്ക്കണം. യജമാനൻ കിടന്നതിനുശേഷമേ ഭൃത്യൻ കിടക്കാവൂ. യജമാനന്റെ കല്പനകളെ ഉത്സാഹമായും ജാഗ്രതയായും ചെയ്യുക. ദു

ഷ്ഠവിചാരത്തോടുകൂടി ആരെങ്കിലും വല്ലതും കൊടു ത്താൽ ഭൃത്യൻ വാങ്ങരുത്. യജമാനന്റെ ഗുണങ്ങ ളെപ്പററി ആവശ്യമുള്ളപ്പോൾ പ്രശംസിച്ചു പറയുക യും, ആ യജമാനനെ കിട്ടിയതുകൊണ്ടു പ്രീതനായി രിക്കുകയും വേണം.

'ഇനി ഭിക്ഷുക്കളോടും ബ്രാഹ്മണരോടും അനു വത്തിക്കേണ്ട മുറകളെ കേൾക്കുക. മനസാവാചാക മ്മണാപ്രിയത്തോടുകൂടി അവക്കു വല്ലതും ചെയ്യേണ്ട താണ്. അവക്കു വേണ്ടുന്ന സാധനങ്ങളെ ഔദാൎയ്യ ത്തോടുകൂടി കൊടുക്കണം. അവക്കു ആവശ്യമുള്ള പ്പോൾ ഭിക്ഷ മുതലായതു കൊടുക്കേണ്ടതാണ്.

'ഭിക്ഷുക്കളും ബ്രാഹ്മണരും മററുള്ളവക്കു ചെ യ്യേണ്ടുന്ന മുറയും പറയാം. മററുള്ളവർ പാപകൎമ്മ ങ്ങൾ ചെയ്യുമ്പോൾ അവരെ തടസ്ഥം ചെയ്യേണ്ട താണ്. മററുള്ളവരുടെ ക്ഷേമത്തെ എപ്പോഴും കാം ക്ഷിക്കുകയും, മററുള്ളവരെ ദയയുള്ളവരാക്കിത്തീക്കുക യും വേണം. മററുള്ളവരെ സൽപ്രവൃത്തികൾ ചെ യ്വാൻ എപ്പോഴും പ്രോത്സാഹിപ്പിക്കേണ്ടതാണ്. മ ററുള്ളവക്ക് അറിവില്ലാത്തതിനെ പറഞ്ഞു കൊടുക്കുക യും, അറിവുള്ളതിൽ വല്ല സംശയവുമുണ്ടെങ്കിൽ അ തിനെ തീൎത്തു കൊടുക്കുകയും വേണം. സ്വൎഗ്ഗലോക ത്തേക്കുള്ള സന്മാൎഗ്ഗത്തെ മററുള്ളവക്ക് ഉപദേശിക്ക

യും ചെയ്യേണ്ടതാണ്. അല്ലയോ, സിഗാല! ദാനശീലം, പ്രിയവചനം, സ്വാത്മമില്ലായ്മ, പരോപകാരം എന്നിങ്ങിനെയുള്ള ഗുണങ്ങൾ എല്ലാവക്കും ഉണ്ടായിരിക്കേണ്ടതാകുന്നു.'

ഇതെല്ലാം കേട്ട് സിഗാലൻ:—'അല്ലയോ പ്രഭോ അങ്ങയുടെ ഉപദേശം കേട്ടു ഞാൻ കൃതാത്ഥനായി. മറിഞ്ഞു കിടക്കുന്നതിനെ നിവത്തിവെച്ചതുപോലെയും, ഒളിവിൽ കിടന്നതിനെ വെളിവിൽ കൊണ്ടുവന്നതുപോലെയും, വഴിയറിയാത്ത പാന്ഥന്നു വഴി കാട്ടുന്നതുപോലെയും; ഇരുട്ടുമൂടിയ സ്ഥലത്തു വെളിച്ചം കാട്ടുന്നതുപോലെയും ആകുന്നു അജ്ഞാനമഗ്നനായ എനിക്ക് അങ്ങയുടെ ഉപദേശം. അങ്ങയുടെ തത്വങ്ങളും സംഘപ്രവേശനവുമാണ് എനിക്കു പരലോകത്തേക്കു മാർഗ്ഗദർശകങ്ങളായി ഭവിക്കുന്നത്. അതുകൊണ്ട് എന്റെ മരണപര്യന്തം എന്നെ അങ്ങയുടെ ശിഷ്യനായി സ്വീകരിച്ചു വേണ്ടുന്ന ഉപദേശങ്ങൾ തന്നു രക്ഷിക്കണം.' എന്നു പറഞ്ഞു സിഗാലൻ ബുദ്ധശിഷ്യനായി ഭവിക്കുകയും തന്റെ ദ്രവ്യത്തിൽ നിന്നു നാലുകോടി വരാഹൻ ഭിക്ഷുക്കൾക്കായും വിഹാരങ്ങൾക്കായും ചെലവുചെയ്ത് ബുദ്ധശിഷ്യനായിതന്നെ കാലയാപനം ചെയ്കയും ചെയ്തു.'

ഇങ്ങിനെ ബുദ്ധശിഷ്യന്മാരോട സൽഗുരുവി ന്റെ ദിവ്യോപദേശസമ്പൂൎണ്ണമായ ചരിത്രത്തെ പറഞ്ഞ് അന്നത്തെ സഭ അവസാനിപ്പിക്കയും ചെയ്തു.



## 1. ജന്തുഹിംസ.



പണ്ടൊരിക്കൽ ബുദ്ധഭഗവാൻ, ജേതവനത്തി ലുള്ള വിഹാരത്തിൽ വസിക്കുമ്പോൾ അദ്ദേഹത്തെ കണ്ടു വന്ദിപ്പാനായി ചില ഭിക്ഷുക്കൾ ദൂരദേശത്തിൽനിന്നു പോവുകയായിരുന്നു. മാൎഗ്ഗമദ്ധ്യത്തിൽ അവർ ഒരു ഗ്രാമത്തിൽ ചെന്ന്, മദ്ധ്യാഹ്നസമയത്തു ഭിക്ഷ ചോദിച്ചു. ആ ഗ്രാമക്കാർ അവരെ കണ്ടപ്പോൾ വളരെ ഭക്തിയോടെ എതിരേറ്റു, കൂട്ടിക്കൊണ്ടു പോയി ഒരു സ്ഥലത്തിരുത്തി. ഭക്ഷണം തയ്യാറാവാൻ അല്പം താമസമുണ്ടായിരുന്നതിനാൽ ഭിക്ഷുക്കൾ അവിടെ കൂടിയിരുന്നവരോടു ബുദ്ധതത്വങ്ങളെക്കുറിച്ചു സംസാരിച്ചുകൊണ്ടിരുന്നു. കുറച്ചുനേരം കഴിഞ്ഞപ്പോൾ ഗൃഹസ്ഥന്മാർ ഭിക്ഷുക്കൾക്കു ഭിക്ഷ കൊടുക്കുകയും ആ ഭിക്ഷുക്കൾ ഭക്ഷണം കഴിച്ചു വിശ്രമിക്കയും ചെയ്തു. ആ സമയത്ത്, അടുക്കളയിൽ സ്ത്രീകൾ അവൎക്ക് എന്തോ ഭക്ഷണപദാൎത്ഥം ബദ്ധപ്പെട്ട് ഉണ്ടാ

ക്കമ്പോൾ അടുപ്പിൽനിന്ന് അഗ്നി മേല്പോട്ടു പൊട്ടി ത്തെറിച്ചു വല്ലോൽ പുരയിൽ പിടിച്ചു കത്തുവാൻ തുടങ്ങി. അതിൽനിന്നു ചില വല്ലോലുകൾ മേല്പട്ടു പാറുകയും അത് ആകാശത്തിൽ പറന്നുകൊണ്ടി രുന്ന കാക്കയുടെ മേൽ ചാറുകയും ആ കാക്ക ഉട നെ ചത്തു താഴത്തു വീഴുകയും ചെയ്തു. അതു കണ്ട് ഭിക്ഷുക്കൾ തമ്മിൽ തമ്മിൽ നോക്കി, ഇതൊന്തൊര ത്ഭുതമാണ്! ഈ കാക്കക്ക് ഇങ്ങിനെ മരണം സംഭ വിപ്പാനുള്ള കാരണം എന്തായിരിക്കും? എന്നിങ്ങിനെ ആലോചിച്ചു. അതിന്റെ കാരണം കണ്ടുപിടിപ്പാൻ അവക്കു സാധിച്ചില്ല. 'ഇതിരിക്കട്ടെ, ഇക്കാര്യം ബു ദ്ധനോടുചോദിക്കാം,' എന്നു പറഞ്ഞുകൊണ്ടു അവർ ആ സ്ഥലംവിട്ടു ബുദ്ധനെ കാണ്മവാൻ പോവുകയും ചെയ്തു. ആ സമയത്ത് വേറെ ചില ഭിക്ഷുക്കൾ ദ്വീ പാന്തരത്തിൽ നിന്നു കപ്പലിൽ കയറി ബുദ്ധദശ്ന ത്തിന്നായി പുറപ്പെട്ടിരുന്നു. അവരുടെ കപ്പൽ സ മുദ്രമദ്ധ്യത്തിൽ എത്തിയപ്പോൾ ഇളകാതെ നിന്നു കളഞ്ഞു. അതിനെ ഇളക്കി ഓടിപ്പാനായി കപ്പല്ക്കാ ർ വളരെ പ്രയത്നംചെയ്തു നോക്കി, എന്തുചെയ്തിട്ടും കപ്പൽ അല്പം പോലും ചലിച്ചില്ല. അതു കണ്ടപ്പോ ൾ കപ്പലിലുള്ളവർ തമ്മിൽ ഇങ്ങിനെ പറവാൻ തു ടങ്ങി. 'ഈ കപ്പലിൽ നമ്മുടെ കൂട്ടത്തിൽ ആരോ ക

രു മഹാപാപിയുണ്ട്. അതാരാണെന്ന് നമ്മൾക്ക് അറിവാൻതരമില്ലല്ലൊ. അതിന്നു നറുക്കെഴുതി ഇട്ടു നോക്കണം,’ എന്നു തീച്ചപ്പെടുത്തി. കപ്പിത്താനും അതിന്നു സമ്മതിച്ചു. ആ കപ്പലിൽ കപ്പിത്താൻെറ ഭാൎയ്യയായ ഒരു സ്ത്രീയും ഉണ്ടായിരുന്നു. ആ സ്ത്രീ ഏററവും രൂപലാവണ്യമുള്ളവളും, യൌവനയുക്തയും, മധുരഭാഷിണിയുമായിരുന്നു. അവരെല്ലാവരുടെയും പേരുകൾ, ഓലനറുക്കുകളിൽ എഴുതി സമുദ്രത്തിൽ ഇടുവാൻ തുടങ്ങി. കപ്പിത്താൻെറ ഭാൎയ്യയുടെ നറുക്കു മാത്രം വെള്ളത്തിൽ താണുപോവുകയും മററുള്ളവരുടെ നറുക്കുകളെല്ലാം വെള്ളത്തിന്മീതെ പാറികിടക്കുകയും ചെയ്തു. അതു കണ്ടപ്പോൾ ആ സ്ത്രീയുടെ നറുക്കുതന്നെയൊ താണുപോയതെന്ന് എല്ലാവക്കും സംശയമുണ്ടായി. സംശയനിവൃത്തിക്കായി പിന്നെയും നറുക്കുകൾ എഴുതി സമുദ്രത്തിലിട്ടുനോക്കി ആ സ്ത്രീയുടെ നറുക്കുമാത്രം താണുപോയി. അപ്പോൾ കപ്പലിലുള്ളവർ എല്ലാവരും കൂടി ഇനി എന്തുചെയ്യണമെന്ന് കപ്പിത്താനോടു വ്യസനസമേതം ചോദിച്ചു. ഇതുകേട്ടു കപ്പിത്താൻ, ‘ഒരു സ്ത്രീ നിമിത്തം ഇത്ര അധികം പേർ മരിക്കുകയോ? അതുപാടില്ല. അവളെ കടലിൽ ഇട്ടുകൊൾവിൻ’ എന്നു പറഞ്ഞു. അപ്പോൾ മററുള്ളവർ ആ സ്ത്രീയുടെ ആഭര

ണങ്ങളെല്ലാം അഴിച്ചെട്ടത്ത് അവളെ കടലിൽ തള്ളവാൻ നിശ്ചയിച്ചു. അപ്പോൾ കപ്പിത്താൻ:—'അല്ലയോ ചങ്ങാതികളേ! അവൾ വെള്ളത്തിൽ മുങ്ങിയും പൊങ്ങിയും മരിക്കാതെ ബുദ്ധിമുട്ടുന്നതു കണ്ടു കൊണ്ടിരിപ്പാൻ എന്നാൽ അസാദ്ധ്യമാണ്. അതു കൊണ്ടു നിങ്ങൾ ദയവുചെയ്ത് ഒരു കുടത്തിൽ മണൽ നിറച്ച് അവളുടെ കഴുത്തിൽ കെട്ടിത്തൂക്കി ഞാൻ കാണാത്തവിധത്തിൽ സമുദ്രത്തിലിട്ടുകൊള്ളുവിൻ' എന്നു പറഞ്ഞു. മററുള്ളവർ അതുപ്രകാരം പ്രവൃത്തിക്കുകയും കപ്പൽ ഇളകി ഓടുകയും ചെയ്തു. ആ കപ്പലിലുള്ള ഭിക്ഷുക്കൾ അതുകണ്ടു കാരുണ്യപരവശന്മാരായി, 'അയ്യോ കഷ്ടം! ഇതെന്തൊരു സംഭവമാണ്? ഇങ്ങിനെ അനുഭവിപ്പാൻ ഈ സ്ത്രീ എന്തു പാപം ചെയ്തു? ആവട്ടെ ബുദ്ധനോടു ചോദിക്കാം.' എന്നിങ്ങിനെ തമ്മിൽ പറഞ്ഞുകൊണ്ടുപോയി. ആ കാലത്തുതന്നെ വേറെ ചില ഭിക്ഷുക്കൾ ബുദ്ധദൎശനത്തിന്നായി പുറപ്പെട്ടു, മാൎഗ്ഗമദ്ധ്യത്തിലുള്ള ഒരു വിഹാരത്തിൽ ചെന്നു താമസിച്ചു. ആ വിഹാരത്തിൽ വസിക്കുന്ന ഭിക്ഷുക്കൾ അവരെ ഉപചരിച്ചു, ഭക്ഷണവും മററും കൊടുത്തു, രാത്രി കിടക്കുവാനായി ഒരു ഗുഹയിൽ കൊണ്ടുപോയി ആക്കി. 'അവർ അതിൽ കിടന്നുറങ്ങുവാൻ തുടങ്ങുമ്പോൾ ആ ഗുഹയുടെ മേ—

രത്തിൽ ഒരു വലുതായ കല്ലുവന്ന് അടയുന്നതു ക ണ്ടു. ആ കല്ല്, അവിടെ എങ്ങിനെയാണ് വന്ന തെന്ന് ആൎക്കും അറിവുണ്ടായില്ല. അകത്തുള്ളവരും പുറത്തുള്ളവരും ആ കല്ലിനെ നീക്കിക്കളവാൻ എത്ര യോ പണിപ്പെട്ടു നോക്കി. എന്തു ചെയ്തിട്ടും യാതൊ രു പ്രയോജനവുമുണ്ടായില്ല. അങ്ങിനെ ഒന്നുരണ്ടു ദി വസമല്ല; ഏഴു ദിവസം കഴിഞ്ഞു എട്ടാംദിവസം ആ വലിയ കല്ലു താനേതന്നെ ഉരുണ്ടുപോയി. ആ ഏ ഴു ദിവസവും നിരാഹാരന്മാരായി വിശപ്പുകൊണ്ടും ദാഹംകൊണ്ടും ബുദ്ധിമുട്ടി ക്ഷീണിച്ചവരായ ഭിക്ഷു ക്കൾക്ക് അവിടെയുള്ളവർ ഭക്ഷണവും മററും വേഗം കൊണ്ടുവന്നുകൊടുത്തു. ആ ഗുഹയിൽ കിടന്നു കുഴ ങ്ങിയ ഭിക്ഷുക്കൾ, ഇങ്ങിനെ സംഭവിപ്പാനുള്ള കാര ണമെന്തെന്നു വളരെ ആലോചിച്ചിട്ടും ഒന്നും തിരി ച്ചറിയാത്തതിനാൽ ബുദ്ധഭഗവാനോടുതന്നെ ചോ ദിക്കാമെന്ന് നിശ്ചയിച്ച്, ബുദ്ധദൎശനത്തിന്നായി പോവുകയും ചെയ്തു. ജേതവനത്തിന്നു സമീപത്തിൽ വെച്ച് ആ മൂന്നുകൂട്ടം ഭിക്ഷുക്കളും ഒരുമിച്ചു കൂടി. അ വർ ബുദ്ധനെ ചെന്നുകണ്ടു വന്ദിച്ചു. മൂന്നു കൂട്ടത്തിൽ നിന്നും ഓരോരുത്തർ വഴിയിൽ കണ്ട സംഗതിയെ ക്കുറിച്ചു ചോദിച്ചു. അതു കേട്ടു ബുദ്ധഭഗവാൻ ഭിക്ഷു ക്കളോട് ഇപ്രകാരം പറഞ്ഞു. 'അല്ലയോ ഭിക്ഷുക്ക

ളേ! ആ കാക്ക, പൂർവ്വജന്മത്തിൽ ചെയ്ത പാപകർമ്മ
ത്തിൻെറ ഫലമാണ് അങ്ങിനെ അനുഭവിച്ചത്.
അതിൻെറ പൂർവ്വജന്മചരിത്രം പറയാം; കേൾക്കു
വിൻ. പണ്ടു കാശീപട്ടണത്തിന്നു സമീപത്തിൽ ഒരു
ആട്ടിടയൻ ഒരു കാളയെ വാങ്ങി അതിനെ ഇണക്കു
വാനായി വളരെ പ്രയത്നിച്ചുനോക്കി. അതൊന്നും
ഫലിച്ചില്ല. ആ കാളയെ അല്പം നടത്തിച്ചാൽ അ
ത് ഉടനെ നടന്നുകളയും. ആട്ടിടയൻ എത്രതന്നെ
ശ്രമിച്ചിട്ടും കാളയുടെ ദുസ്വഭാവത്തെ മാററുവാൻ
കഴിഞ്ഞില്ല. അവസാനം ആട്ടിടയൻ ആശാഭംഗ
ത്താൽ അതി കോപിഷ്ഠനായി കാളയെ ഒരു വടി
കൊണ്ടു വളരെ അടിച്ച്, എല്ലു മുഴുവനും പൊട്ടിച്ചു.
അതുകൊണ്ടും അവന്നു ക്രോധം ശമിക്കാതെ കുറെ
വയ്ക്കോലെടുത്തു കാളയുടെ ദേഹം മുഴുവനും ചുററി
ക്കെട്ടി അതിൽ തീയ്യും കൊളുത്തി. ആ കാള ദേഹ
മാസകലം വെന്തു, സങ്കടപ്പെട്ടു, ബുദ്ധിമുട്ടി മരിക്കേ
ണ്ടിവന്നു. ആ പാപകർമ്മത്തിൻെറ ഫലാനുഭവത്തി
ന്നായി അവൻ നരകത്തിൽ കിടന്നു വളരെക്കാലം
കഷ്ടപ്പെട്ടതിന്നു ശേഷം ഏഴു ജന്മം കാക്കയായി ജ
നിച്ച്, ആ ഏഴു ജന്മത്തിലും ഇപ്രകാരം തീ വെന്തു
മരിക്കേണ്ടിവന്നു. അല്ലയോ ഭിക്ഷുക്കളേ! ഇതുപോ
ലെതന്നെ കപ്പിത്താൻെറ ഭാൎയ്യയും പൂർവ്വജന്മകർമ്മഫ

ഷമാണ് അനുഭവിച്ചത്. ആ ചരിത്രവും പറയാം. ആ സ്ത്രീ പൂർവ്വജന്മത്തിൽ അയോദ്ധ്യാരാജ്യത്തിൽ ഒരു ഗൃഹസ്ഥാശ്രമിയുടെ ഭാൎയ്യയായിരുന്നു. അവൾ നെല്ലു കുത്തുക, വെള്ളം കോരുക, വിറകു വെട്ടുക മുതലായ പ്രവൃത്തികൾ ചെയ്തുകൊണ്ടിരുന്നു. അവൾ ഏതു പ്രവൃത്തി എടുക്കുമ്പോഴും ഒരു നായ അവളെ താല്പൎയ്യത്തോടെ നോക്കിക്കൊണ്ടിരിക്കുക പതിവായിരുന്നു. അവൾ വിറകിന്നും മറ്റും പോകുമ്പോൾ ആ നായയും അവളുടെകൂടെത്തന്നെ പോയ്ക്കൊണ്ടിരുന്നു. അവൾ പോകുന്ന വഴിയിലുള്ള കുട്ടികളും മറ്റും, 'ഇതാ ഒരു നായയോടുകൂടി ഒരു നായാട്ടുകാരി കാട്ടിലേക്കു പോകുന്നു. അവൾ നല്ല മാംസം ഇപ്പോൾ കൊണ്ടുവരും—' എന്നും മറ്റും പറഞ്ഞു പരിഹസിക്കാറുണ്ടായിരുന്നു. ആ പരിഹാസം സഹിപ്പാൻ വയ്യാതെ അവൾ നായിനെ കല്ലുകൊണ്ടെറിഞ്ഞും വടികൊണ്ടടിച്ചും അകററുവാൻ നോക്കും. എന്തു ചെയ്താലും നായ അവളെ വിട്ടു പിരിയാതെ അവളുടെ പിന്നാലെതന്നെ നടക്കും. അതു എന്തുകൊണ്ടെന്നാൽ: ആ നായ പൂർവ്വജന്മത്തിൽ അവളുടെ ഭൎത്താവായിരുന്നു. ആ സ്ത്രീ ഒരു ദിവസം കൃഷിസ്ഥലത്തു താമസിക്കുന്ന തന്റെ ഭൎത്താവിന്നു ഭക്ഷണം കൊണ്ടുപോയി കൊടുക്കുവാൻ പോകുന്ന സമയത്ത് ഒരു

കയറെടുത്തു മടിയിൽ ഒളിച്ചുവെച്ചു പതിവുപ്രകാരം ഭൎത്താവിന്നു ആഹാരം കൊണ്ടുപോയി കൊടുത്തു മടങ്ങിവരുമ്പോൾ ഒരു തടാകത്തിലിറങ്ങി, പാത്രത്തിൽ മണൽ നിറച്ചു, കയറിൽ കെട്ടി നായിനെ വിളിച്ചു. പതിവില്ലാത്തതായ വിളി കേട്ടു നായ സന്തോഷത്തോടുകൂടി ഓടിവന്നു. അപ്പോൾ അവൾ നായിനെ പിടിച്ചു അതിൻെറ കഴുത്തിൽ മണൽ പാത്രത്തെ കെട്ടി ഒട്ടും മടി കൂടാതെ വെള്ളത്തിൽ മുക്കിക്കളഞ്ഞു. ആ പാപകൎമ്മഫലത്തെ അവൾ വളരെക്കാലം നരകത്തിൽ കിടന്നു അനുഭവിച്ചു. പിന്നെ ഭൂമിയിൽ ആറുജന്മം ജനിച്ചു എല്ലാ ജന്മങ്ങളിലും ഇപ്രകാരം കഴുത്തിൽ മണൽപാത്രം കെട്ടി ജലത്തിൽ മുങ്ങി മരിക്കേണ്ടതായും വന്നു. അല്പയോ ഭിക്ഷുക്കളേ! നിങ്ങൾ ഏഴുദിവസം ബുദ്ധിമുട്ടിയതും നിങ്ങളുടെ പൂൎവ്വജന്മകൎമ്മഫലം തന്നെ. അതെന്താണെന്നു പറയാം:— കേൾക്കുവിൻ. നിങ്ങൾ മുമ്പൊരു ജന്മത്തിൽ, കന്നുകാലികൾ മേയ്ക്കുന്നവരുടെ മക്കളായി ജനിച്ചിരുന്നു. അക്കാലത്തു നിങ്ങൾ കന്നുകാലികളെ പുല്ലുള്ള മൈതാനങ്ങളിൽ കൊണ്ടുപോയി മേയ്ക്കുക പതിവായിരുന്നു. ഒരു ദിവസം കന്നുകാലികളെ മേച്ചു വീട്ടിലേക്കു മടങ്ങിപ്പോകുമ്പോൾ വഴിയിൽ വെച്ചു ഒരു ഓന്തിനെക്കണ്ടു. നിങ്ങളെല്ലാവരുംകൂ

ടി അതിനെ പിടിക്കുവാൻ ശ്രമിച്ചു. അത് ഓടി പ്പോയി ഒരു പാറയുടെ അടിയിൽ ഒളിച്ചു. ആ പാറക്കു ഏഴു ദ്വാരങ്ങളുണ്ടായിരുന്നു. ഓന്തിനെ പിടിപ്പാൻ സാധിക്കയില്ലെന്നു കണ്ടപ്പോൾ നിങ്ങൾ ആ ഏഴു ദ്വാരങ്ങളേയും അടച്ച് നാളെ പിടിക്കാമെന്നു പറഞ്ഞ് മടങ്ങിപ്പോവുകയും ചെയ്തു. പിറേറദിവസം അതിനെപ്പററി നിങ്ങൾക്ക് ഓർമ്മയുണ്ടായതുമില്ല. അന്നു നിങ്ങൾ മററൊരു പ്രദേശത്തേക്കാണ് കന്നുകാലികളെ മേയ്ക്കുവാൻ കൊണ്ടുപോയത്. എട്ടാംദിവസം രാവിലെ നിങ്ങൾ ഓന്തിനെ അടച്ചുവെച്ചിരിക്കുന്ന സ്ഥലത്തേക്കു കന്നുകാലികളെകൊണ്ടുപോയി. അവിടെ എത്തിയപ്പോൾ നിങ്ങൾക്കു ഓന്തിൻെറ ഓർമ്മവന്നു. നിങ്ങൾ പാറയുടെ ദ്വാരങ്ങൾ തുറന്നപ്പോൾ ആഹാരമില്ലാതെ വളരെ ക്ഷീണിച്ച ഓന്ത് അതിൽനിന്നു പതുക്കെ ഇഴഞ്ഞു പുറത്തേക്കുവന്നു. അതു കണ്ടപ്പോൾ നിങ്ങൾക്കു വളരെ പശ്ചാത്താപമുണ്ടായി. നിങ്ങൾ നിമിത്തം ആ ഓന്തിനു മരണം സംഭവിക്കാതിരുന്നതിനാൽ നിങ്ങൾക്കു നരകാനുഭവങ്ങൾ വേണ്ടിവന്നില്ല. എങ്കിലും പതിന്നാലു ജന്മമായി നിങ്ങൾ ഓരോ ജന്മത്തിലും ഏഴേഴു ദിവസം നിരാഹാരന്മാരായി ഗുഹയിൽ കിടന്നു ബുദ്ധിമുട്ടിട്ടുണ്ട്.'

ബുദ്ധഭഗവാൻ ഇങ്ങിനെ പറഞ്ഞു കഴിഞ്ഞപ്പോൾ അതിൽ ഒരു ഭിക്ഷു:—'അല്ലയോ മഹാത്മാവെ! ഒരുവൻ എന്തെങ്കിലും ദുഷ്കർമ്മം ചെയ്തുപോയാൽ അവൻ സമുദ്രമദ്ധ്യത്തിലോ ഗുഹാമദ്ധ്യത്തിലൊ പോയി വസിക്കുന്നുവെങ്കിൽ ആ ദുഷ്കർമ്മഫലം അവർ അനുഭവിക്കാതെ കഴിയുമോ?' എന്നു ചോദിച്ചു. അതുകേട്ട ബുദ്ധൻ:—'അല്ലയോ സഹോദരന്മാരെ! ആ സംശയം നിങ്ങൾക്കവേണ്ട. സമുദ്രമദ്ധ്യത്തിലാവട്ടെ, പർവ്വതഗുഹകളിലാവട്ടെ, എന്നു വേണ്ട എവിടെപ്പോയി ഒളിച്ചിരുന്നാലും അവനവൻ ചെയ്ത കർമ്മഫലത്തെ അനുഭവിക്കാതെ ഒരിക്കലും കഴിയുന്നതല്ല. ആ കർമ്മഫലം കർത്താവിനെ പിന്തുടന്നുകൊണ്ടു ഏതു ഗഹനസ്ഥലങ്ങളിലും ചെല്ലും. കർമ്മഫലത്തെക്കുറിച്ചു നിങ്ങൾ ഒട്ടും സംശയിക്കേണ്ട. വാക്കിന്നും മനസ്സിന്നും അഗോചരമായ ഒരു അദൃശ്യശക്തി കർമ്മഫലത്തിന്നുണ്ട്. ഇങ്ങിനെ പറഞ്ഞു സംശയംതീർത്ത് ബുദ്ധഭഗവാൻ ഭിക്ഷുക്കളെ അയക്കുകയുംചെയ്തു.

—ooo—

## 2 അദത്താദാനം

പണ്ടൊരിക്കൽ മഗധരാജ്യത്തിൽ, എണ്ണയും മദ്യവും വിററു ഉപജീവനം കഴിച്ചിരുന്ന ഒരു സ്ത്രീയുണ്ടായിരുന്നു. മദ്യപാനികളായ ജനങ്ങൾ അവളുടെ വീടികയിൽ വന്നു യഥേഷ്ടം മദ്യം വാങ്ങി പാനംചെയ്തു ചാഞ്ചാടിക്കളിക്കുന്നതു പതിവായിരുന്നു. ഒരു ദിവസം നാലഞ്ചുപേർവന്നു അവളോടു മദ്യം വാങ്ങി ക്രമത്തിലധികം കുടിച്ചതിനാൽ അവർ മതിമറന്നു നിലത്തുകിടന്നു. അപ്പോൾ അവൾ, അവർ ഉടുത്ത വസ്ത്രങ്ങളെ അവരറിയാതെ അഴിച്ചെടുത്തുകളഞ്ഞു. മദ്യപാനികളുടെ ലഹരി താണതിനു ശേഷം അവർ ഉടുത്തിരുന്ന വസ്ത്രങ്ങളെ കാണാത്തതിനാൽ, 'ഞങ്ങളുടെ വസ്ത്രങ്ങളെ ആരെടുത്തു'? എന്നു അവളോടു ചോദിച്ചു. 'നിങ്ങളുടെ വസ്ത്രങ്ങൾ ഒന്നും ഞാൻ കണ്ടില്ല' എന്നു അവൾ ഒട്ടും കൂസൽ കൂടാതെ മറുപടി പറഞ്ഞു. അവർ ആരോടും ചോദിപ്പാൻ തരമില്ലാതെ വളരെ ലജ്ജിതന്മാരായിപോവുകയും ചെയ്തു. അനന്തരം അവൾ ഒരു ദിവസം ആ വഴിക്കു പോകുന്ന ഒരു ഭിക്ഷുവിനെ ക്ഷണിച്ചുവരുത്തി മൃഷ്ടാന്നഭക്ഷണം കൊടുത്തു. ആ ഭിക്ഷു, ഭക്ഷണം കഴിഞ്ഞു വിശ്രമിച്ചിരിക്കുമ്പോൾ ബുദ്ധതത്വ

ങ്ങളിൽ പ്രദിപാദിതങ്ങളായ ധമ്മനീതികളെക്കറിച്ച് ഒരു ചെറിയ ഉപന്യാസം ചെയ്ത് അവളെ കേൾപ്പിച്ചു. കുറച്ചു നേരം കഴിഞ്ഞത് ആ ഭിക്ഷു പോവുകയും ചെയ്തു. പിന്നെ ഏറെ കാലതാമസം കൂടാതെ ആ സ്ത്രീ മരിക്കുകയും സമുദ്രമദ്ധ്യത്തിലുള്ള ഒരു ദ്വീപിൽ ചെന്നു സ്ത്രീയായിതന്നെ ജനിക്കുകയും ചെയ്തു. ആ ദ്വീപ്, സ്വാദുകരങ്ങളായ ഫലങ്ങൾ നിറഞ്ഞ വൃക്ഷങ്ങളാലും, അതി സുരഭികളായ പുഷ്പങ്ങൾ നിറഞ്ഞ ചെടികളാലും, അതി രമ്യമായിരുന്നു. എങ്കിലും അതി രൂപവതിയായിരുന്ന ആ സ്ത്രീക്ക് ഉടുക്കുവാൻ ഒരു വസ്ത്രമെങ്കിലും കിട്ടുവാനിടവരാതെ നഗ്നയായിത്തന്നെ കാലം കഴിക്കേണ്ടിവന്നു. അങ്ങിനെ വരുവാനുള്ള കാരണം; അവൾ പൂർവ്വജന്മത്തിൽ അന്യന്മാരുടെ വസ്ത്രങ്ങൾ മോഷ്ടിച്ചിട്ടുള്ളതിനാലായിരുന്നു. കമ്മവൈചിത്ര്യത്തെ നോക്കുക. ആ സ്ത്രീക്ക് ആ കമ്മഫലാനുഭവം ആ ഒരു ജന്മം കൊണ്ടവസാനിച്ചില്ല. അവൾ ആ ദ്വീപിൽ തന്നെ ജനിച്ചും മരിച്ചും നഗ്നതയോടെ അനവധി ജന്മങ്ങൾ കഴിച്ചുകൂട്ടി. അവസാനത്തെ ജന്മത്തിൽ ഒരിക്കൽ ശ്രാവസ്തി നഗരത്തിൽ നിന്നു കച്ചവടക്കാരായ അഞ്ഞൂറു പേർ സ്വർണ്ണഭൂമി (ബാമ്മ)യിലേക്ക് കച്ചവടത്തിന്നായി അനവധി ചരക്കുകളോടു കൂടി

പോവുകയായിരുന്നു. അവരുടെ കപ്പൽ ഒരു കൊടുങ്കാററു നിമിത്തം, ഏകാകിനിയായി കാലം കഴിച്ചു വരുന്ന ആ നഗ്നസ്ത്രീ വസിക്കുന്ന ദ്വീപിൽ ചെന്നണഞ്ഞു. കപ്പലിലുള്ള കച്ചവടക്കാരെല്ലാം കരക്കിറങ്ങി ആ ദ്വീപിൽ മനുഷ്യരാരെങ്കിലുമുണ്ടൊ എന്നന്വേഷിക്കുമ്പോൾ ഒരു വീടുകണ്ടു. ആ വീട്ടിൽ ചെന്ന് അവർ:—'ഇവിടെ ആരെങ്കിലുമുണ്ടോ?' എന്നു ചോദിച്ചു. അതുകേട്ട് നഗ്നയായ സ്ത്രീ മറഞ്ഞു നിന്നുകൊണ്ട് അവരോടു ഉപചാരവാക്കുകളെ പറഞ്ഞു. അപ്പോൾ ആ കച്ചവടക്കാരിൽ പ്രധാനി അവളോട്, മറവിൽനിന്നു പുറത്തു വരുവാൻ ആവശ്യപ്പെട്ടു. അതിന്നു അവൾ വളരെ സങ്കടത്തോടെ 'അല്ലയോ സ്നേഹിത! ഞാൻ ഒരു നഗ്നയാണ് എൻെറ നഗ്നതയെ മറക്കുവാൻ ഒരു വസ്ത്രമെങ്കിലും എനിക്കില്ല. നഗ്നയായി നിങ്ങളുടെ മുമ്പിൽ വരുവാൻ എനിക്കു വളരെ ലജ്ജയുണ്ട്' എന്നു പറഞ്ഞു. അതു കേട്ട് കച്ചവടക്കാരൻ 'അല്ലയോ സഹോദരി! നീ ഒരു വസ്ത്രമില്ലാഞ്ഞിട്ടാണോ ഒളിച്ചിരിക്കുന്നത്? നിനക്കു വേണ്ടുന്ന വസ്ത്രങ്ങൾ ഞാൻ തരാമല്ലോ ഇതാ വസ്ത്രം' എന്നു പറഞ്ഞു. അപ്പോൾ അവൾ:—'അല്ലയോ സഹോദര! നിങ്ങൾ എനിക്കു തരുവാൻ വിചാരിക്കുന്ന വസ്ത്രം, എൻെറ കമ്മദോഷത്താൽ

നിങ്ങൾ തന്നാലും എനിക്ക ഉടുക്കുവാൻ കിട്ടുന്നതല്ല. എന്റെ നഗ്നത തീരേണമെങ്കിൽ ബുദ്ധന്റെ ധമ്മനീതിയെ അനുസരിച്ച നടക്കുന്ന ഒരു മനുഷ്യൻ 'നിന്റെ നഗ്നത തീൎന്നു, നിനക്കിനി വസ്ത്രം ലഭിക്കും'. എന്നു അനുഗ്രഹിച്ചാൽ മാത്രമേ എന്റെ നഗ്നതതീരുകയുള്ളു.' അതു കേട്ടു കച്ചവടക്കാർ തങ്ങളുടെ കൂട്ടത്തിലുണ്ടായിരുന്ന ഒരു ബുദ്ധതോപാസകനോട്, അവളെ അനുഗ്രഹിച്ച് കുറെ വസ്ത്രങ്ങൾ കൊടുപ്പാൻ പറഞ്ഞു. അതുപ്രകാരം ഉപാസകൻ അവളെ അനുഗ്രഹിച്ച്, തന്റെ ജലപാത്രത്തിൽനിന്നു ജലമെടുത്ത് അവളുടെ മേൽ തളിച്ചു. അപ്പോൾ അവളുടെ ദേഹം ദിവ്യവസ്ത്രാലംകൃതമായി കാണപ്പെട്ടു. അവൾ പൂൎവ്വജന്മത്തിൽ അന്യന്മാരുടെ വസ്ത്രങ്ങളെ മോഷ്ടിച്ചതിന്നു എത്രയോ ജന്മങ്ങളിൽ വസ്ത്രമില്ലാതെ ഉഴലേണ്ടിവന്നു.

## 3 കാമസുഖാനുഭവം

പണ്ടൊരിക്കൽ കോസലരാജ്യത്ത്, സകല ജനങ്ങളും കൊണ്ടാടുന്നതായ ഒരു ഉത്സവമുണ്ടായിരുന്നു. ആ സമയത്തു കോസലരാജാവ് സപരിവാരംകൊണ്ട് അമ്പാരി കെട്ടിയ ആനപ്പുറത്തുകയറി ഉത്സവസ്ഥലത്തേക്കു പോവുകയായിരുന്നു. അപ്പോൾ രാജാവിന്റെ ഘോഷയാത്ര കാണുവാനായി നഗരവാസി ജനങ്ങൾ കൂട്ടം കൂട്ടമായി തെരുവുകളിൽ നിന്നിരുന്നു. രാജാവ് ഒരു തെരുവീഥിയിൽ കൂടി പതുക്കെ പോകുമ്പോൾ നഗരവാസികളിലൊരുവന്റെ ഭാര്യയായ ഒരു സ്ത്രീ മാളികമുകളിൽനിന്നു രാജാവിന്റെ ഘോഷയാത്ര കണ്ടുകൊണ്ടിരുന്നു. വാസ്തവത്തിൽ ആ സ്ത്രീ അതിസുന്ദരിയും, കാണുന്നവരുടെ ഹൃദയങ്ങളെ അപഹരിക്കത്തക്കതായ മനോഹരഗാത്രിയുമായിരുന്നു. ആ സ്ത്രീയെ കണ്ട ഉടനെ രാജാവിന്നു അവളിൽ അഭിനിവേശം ജനിച്ചു. കാമാന്ധന്മാക്ക് കൃത്യാകൃത്യവിവേകമുണ്ടാവില്ലെന്നു പ്രസിദ്ധമാണല്ലോ. അതുകൊണ്ടു രാജാവ്, ഏതുവിധമെങ്കിലും ആ സ്ത്രീയെ കയ്ക്കലാക്കുവാനുള്ള ശ്രമം ചെയ്യേണമെന്നു തീച്ചയാക്കി. രാജാവ് ആ സ്ത്രീയിൽ അത്യന്തം ആസക്തഹൃദയനായതുകൊണ്ട് അന്ന

ത്തെ ഉത്സവക്രിയകളെല്ലാം ബദ്ധപ്പെട്ടു കഴിപ്പിച്ച്
രാജധാനിയിലേക്കു മടങ്ങിച്ചെന്ന് വളരെ വിശ്വസ്ത
നായ ഒരു മന്ത്രിയെ വരുത്തി അയാളോടു, താൻ
ഒരു സ്ത്രീയെ കണ്ട് കാമപരവശനായ വൃത്താന്തമെ
ല്ലാം പറഞ്ഞറിയിച്ച്, ആ സ്ത്രീയുടെ വീടും മററും
പറഞ്ഞു മനസ്സിലാക്കി. ആ സ്ത്രീ വിവാഹം കഴി
ഞ്ഞവളൊ വിവാഹം കഴിയാത്തവളൊ എന്നു അ
ന്വേഷിച്ചു വരുവാനും കല്പിച്ചു. അതുപ്രകാരം മന്ത്രി
അന്വേഷിക്കുകയും ആ സ്ത്രീക്കു ഭർത്താവുണ്ടെന്നുള്ള
വിവരം രാജാവിനെ ഉണർത്തിക്കുകയും ചെയ്തു. അ
പ്പോൾ രാജാവു ആ സ്ത്രീയുടെ ഭർത്താവിനെ വരു
ത്തുവാൻ കല്പിച്ചപ്രകാരം മന്ത്രി അയാളെ അരമ
നയിൽ വരുത്തി. അയാൾ വരുമ്പോൾതന്നെ 'ഭാ
ര്യാരൂപവതീശത്രു' എന്ന പ്രമാണപ്രകാരം അതി
സുന്ദരിയായ തന്റെ ഭാര്യ നിമിത്തം തനിക്കു എ
ന്തൊ ഒരാപത്തു വരാൻ പോകുന്നുണ്ടെന്നു ആലോ
ചിച്ചുകൊണ്ടാണ് വന്നത്. രാജധാനിയിൽ വന്ന
ഉടനെ രാജാവിനെ കണ്ട് മര്യാദപ്രകാരം വന്ദിച്ചു
നിന്നു. അപ്പോൾ രാജാവ് 'നീ ഇന്നു മുതൽക്കു എ
ന്റെ അരമനയിൽ തന്നെ താമസിക്കണ'മെന്നു പ
റഞ്ഞു. അതു കേട്ടപ്പോൾ അയാൾ രാജസേവ മനു
ഷ്യർക്കു എന്നും അപായകരമാണെന്നു വിചാരിച്ചു

കൊണ്ടു 'അല്ലയോ മഹാരാജാവേ! എനിക്ക എത്ര നികുതി കെട്ടിയാലും തരുകളയാം. ഇവിടെ താമസിക്കുന്ന കാൎയ്യം എന്നാൽ അസാദ്ധ്യമാണ്. ദയവുണ്ടായിട്ട് അതു കല്പിക്കരുത്?' എന്നു പറഞ്ഞു. രാജാവ് അതൊന്നും സമ്മതിക്കാതെ, 'നീ ഇവിടെത്തന്നെ താമസിച്ചേ തീരു;' എന്നു നിൎബ്ബന്ധിച്ചു. രാജാജ്ഞയെ ലംഘിക്കുന്നതും അപകടമാണെന്നു വിചാരിച്ച് അയാൾ അവിടെ താമസിക്കുവാൻ നിശ്ചയിച്ചു. രാജകല്പനപ്രകാരമുള്ള പ്രവൃത്തികളെല്ലാം മുൻകരുതലോടുകൂടെ വളരെ ജാഗ്രതയായി ചെയ്യുവാനും തുടങ്ങി. യാതൊരു വിധത്തിലും അയാളുടെ മേൽ ഒരു കുററം ആരോപിക്കുവാൻ സാധിച്ചില്ല. അപ്പോൾ രാജാവ് ഇനി എന്തു ചെയ്യേണമെന്നാലോചിച്ച്, ഒരു സംഗതി കണ്ടുപിടിച്ച്, ഒരു ദിവസം രാവിലെ അയാളെ വിളിച്ച് ഇപ്രകാരം പറഞ്ഞു:—'എടോ! നീ നാഗതടാകത്തിൽ പോയി കുറെ താമരപുഷ്പങ്ങൾ പറിച്ചുകൊണ്ടുവരണം. അതു ഇന്നു സന്ധ്യക്കുമുമ്പെ എത്തുകയും വേണം. ഇല്ലെങ്കിൽ നിൻെറ ശിരഛേദം ചെയ്യും തീൎച്ചതന്നെ.' ഇങ്ങിനെ രാജാവിൻെറ ക്രൂരകല്പനയെ കേട്ട അയാൾ പേടിച്ചു വിറച്ചുകൊണ്ട്, 'അല്ലയോ മഹാരാജാവേ! നാഗതടാകത്തിലേക്ക ഇവി

ടെനിന്നു അമ്പതു നാഴിക ദൂരമുണ്ടല്ലൊ. ഇന്നു സ
ന്ധ്യയാകുമ്പോഴെക്കും നൂറു നാഴിക വഴി നടന്നെത്തു
ന്നതു അസാദ്ധ്യകാൎയ്യമല്ലെ?' എന്നു ചോദിച്ചു. രാജാ
വ് കോപത്തോടെ ഗൎജ്ജിച്ചുകൊണ്ട്, 'കല്പനകേൾ
ക്കുന്നുവോ?' എന്നു ചോദിച്ചു. ആ സാധു പേടിച്ചു
വിറച്ച്, എന്തെങ്കിലും വരുന്നതു വരട്ടെ എന്നു വി
ചാരിച്ച്, വീട്ടിലേക്കുപോയി കുറെ ഭക്ഷണസാധന
ങ്ങൾ എടുത്തുകൊണ്ടു പുറപ്പെട്ടു. കുറെ ദൂരം ന
ടന്ന് ഒരു നദീതീരത്തിലെത്തി. വിശപ്പു അധികമു
ണ്ടായിരുന്നതിനാൽ അവിടെ ഇരുന്നു ഭക്ഷണം ക
ഴിക്കാമെന്നു വിചാരിച്ച് ഭാണ്ഡം അഴിച്ചുവെച്ച
പ്പോൾ ഒരു വഴിപോക്കൻ ആ വഴിക്ക് പോകുന്ന
ത് കണ്ടു. അവനെ വിളിച്ചുവരുത്തി രണ്ടുപേരും കൂ
ടി ഭക്ഷണം കഴിച്ച് ബാക്കിയുള്ളതിനെ നദിയിലു
ള്ള ജലജന്തുക്കൾക്ക് എറിഞ്ഞുകൊടുത്തുകൊണ്ടു അ
യാൾ തനിക്കു വന്നിട്ടുള്ള ആപത്തിനേയും താൻ മു
മ്പു ചെയ്തിട്ടുള്ള പുണ്യകൎമ്മങ്ങളേയും വിചാരിച്ച്,
'ഈ വനദേവതമാരോ ജലദേവതമാരോ എന്നെ ര
ക്ഷിക്കണം. അതല്ലാതെ മറ്റൊരു രക്ഷാമാൎഗ്ഗവും
ഞാൻ കാണുന്നില്ല.' എന്നും മറ്റും സങ്കടത്തോടെ
പറഞ്ഞുകൊണ്ടിരുന്നു. അപ്പോൾ ഒരു വൃദ്ധൻ കു
റെ താമരപ്പൂക്കളെ ഒരു കൊട്ടയിൽ എടുത്തുകൊണ്ടു

വന്ന് അയാളുടെ മുമ്പിൽ വെച്ചു മറഞ്ഞു പോകുന്ന തുകണ്ടു. അയാൾ അത്ഭുതപരവശനായി, ഇനി താൻ എന്തുചെയ്യേണ്ടതെന്നു ആലോചിച്ചുകൊണ്ടിരുന്നു. കാമാതുരനായ രാജാവാകട്ടെ, പുഷ്പത്തിന്നു പോയവൻ നിശ്ചിതസമയത്തുതന്നെ ഒരു സമയം വന്നെത്തിപ്പോയാലോ? പിന്നെ അവനെ കുറ്റപ്പെടുത്തുന്നതെങ്ങിനെ? എന്നിങ്ങിനെ വളരെ നേരം ആലോചിച്ചുകൊണ്ടു, അവൻ സന്ധ്യസമയത്തു വന്നെത്തിയാൽ അരമനയ്ക്കുള്ളിൽ കടന്നുവന്ന് തന്നെ കാണാനയക്കരുതെന്നും നിശ്ചയിച്ച് സന്ധ്യക്കുമുമ്പെ അരമനയുടെ പടിവാതൽ അടച്ചു പൂട്ടി താക്കോലും കൊണ്ടു രാജാവ് അന്തഃപുരത്തിൽ പോയിരുന്നു. സന്ധ്യയായപ്പോൾ പുഷ്പത്തിന്നുപോയ മനുഷ്യൻ പൂക്കൊട്ടയും തലയിൽ വെച്ചുകൊണ്ടു അരമനയുടെ പടിക്കൽ വന്നെത്തി. പടിവാതൽ അടച്ചിരിക്കുന്നതുകണ്ട് കാവല്ക്കാരനെ വിളിച്ചു. കുറേനേരം വിളിച്ചിട്ടും കാവല്ക്കാരൻ മറുവടി പറയാത്തതുകണ്ടപ്പോൾ അവൻ ഉറക്കെ വിളിപ്പാൻ തുടങ്ങി. നിലവിളി സഹിപ്പാൻ വയ്യാതായപ്പോൾ കാവല്ക്കാരൻ വന്നു, 'താനെന്തിനാണ് നിലവിളിക്കുന്നത്? പടി തുറക്കുവാൻ എനിക്കു തരമില്ല. പടിവാതൽ പൂട്ടി താക്കോൽ തമ്പുരാൻ കൊണ്ടുപോയി

രിക്കുന്നു. ഇനി ഇന്നു യാതൊരു കാൎയ്യം ആലോചി
ക്കേണ്ട. നാളെ വരാമല്ലൊ' എന്നു പറഞ്ഞു. അതു
കേട്ടപ്പോൾ ആയാൾ 'അയ്യോ എന്നെ ചതിച്ചു
വോ?' എന്നു പറഞ്ഞ് ആ വസ്ത്രങ്ങളെ അരമനയു
ടെ അകത്തേക്കു വലിച്ചെറിഞ്ഞ്, 'അയ്യോ! രാജാ
വ് എന്നെ കൊല്ലുവാൻ ശ്രമിക്കുന്നു. ഞാൻ രാജ
കല്പനയെ ലംഘിച്ചില്ല. എന്നോടു കല്പിച്ചപ്രകാരം
ഇതാ ഞാൻ സന്ധ്യക്കു മുമ്പു വസ്ത്രങ്ങളും കൊണ്ടുവ
ന്നിരിക്കുന്നു. അയ്യോ! മഹാജനങ്ങളേ! എന്നെ ഈ
ആപത്തിൽനിന്നു രക്ഷിക്കണേ!' എന്നിങ്ങിനെ നി
ലവിളിച്ചുകൊണ്ട് അവിടെ അടുത്തുള്ള വിഹാര
ത്തിൽ വസിക്കുന്ന ബുദ്ധശിഷ്യന്മാരുടെ അടുക്കൽ
ചെന്നു തന്റെ സങ്കടവൎത്തമാനങ്ങൾ പറഞ്ഞു കര
ഞ്ഞുകൊണ്ടിരുന്നു. കാമാന്ധനായ രാജാവാക
ട്ടെ, നേരം പുലൎന്നാൽ അവനെ കൊന്ന് അവന്റെ
ഭാൎയ്യയെ അപഹരിച്ച് അവളോടുകൂടി സുഖിച്ചിരി
ക്കാമെന്നു നിശ്ചയിച്ചു, സന്തോഷത്തോടെ തന്റെ
ശയനഗൃഹത്തിൽ പോയി കിടന്നു. എന്നാൽ, കാ
മാതുരനായതുകൊണ്ട് ഉറക്കം ഒട്ടും വന്നില്ല. ഏക
ദേശം അൎദ്ധരാത്രി സമയമായപ്പോൾ ചിന്താമഗ്ന
നായ രാജാവിന്റെ ശ്രവണങ്ങളിൽ കഠിനവേദന
കൊണ്ടു ബുദ്ധിമുട്ടുന്നവരായ മൂന്നുനാലാളുകളുടെ ആ

ത്തനാദം കലശലായി കേൾക്കുമാറായി. പൊടുന്ന
നവേ അതു കേട്ടു, രാജാവ് എന്തെന്നറിയാതെ ചെ
കിടോൎത്തുനോക്കി. ആൎത്തപ്രലാപം പിന്നെയും പി
ന്നെയും ഹൃദയം പിളരുമാറ് കേട്ടുകൊണ്ടിരുന്നു. രാ
ജാവിന്റെ ബുദ്ധി, കാമത്തിൽനിന്നു പിന്തിരിഞ്ഞു
ഭയത്തിൽ പ്രവേശിച്ചു. എതെങ്കിലും രാത്രി മുഴുവ
നും ഉറക്കമില്ലാതെതന്നെ കഴിഞ്ഞുകൂടി. നേരം വെളു
ക്കെ പുലൎന്നപ്പോൾ രാജാവ് പുറത്തേക്കു വന്ന് ഒരു
ജ്യോതിഃബ്രാഹ്മണനെ വരുത്തി തനിക്കു രാത്രി സംഭ
വിച്ചതായ ദുരവസ്ഥയെക്കുറിച്ചു ചോദിച്ചു. ജ്യോ
ത്സ്യൻ ആലോചിച്ചു, രാജാവിന്നു പ്രാണാപായകര
മായ ഒരു ആപത്ത് അടുത്തു സംഭവിപ്പാൻ പോ
കുന്നുവെന്നും അതു നീങ്ങേണമെങ്കിൽ ഒരു വലിയ
യാഗം ചെയ്യേണമെന്നും, ആ യാഗത്തിൽ, ഒന്നോ
രണ്ടോ പശുഹിംസ മതിയാവുന്നതല്ലെന്നും അനേ
കം ജന്തുക്കളെ ഹിംസിച്ചു യാഗം ചെയ്യേണമെന്നും
പറഞ്ഞു. അതുകേട്ടു രാജാവ്, ആ ക്രൂരകൃത്യത്തെ
ചെയ്തിട്ടെങ്കിലും തന്റെ ജീവനാശം കൂടാതെ കഴി
ക്കേണമെന്നു തീൎച്ചപ്പെടുത്തി. പുരവാസികളെല്ലാം
ആ അന്യായകൎമ്മത്തെ കേട്ടു ദുഃഖിക്കുകയും ഭയപ്പെ
ടുകയും ചെയ്തു. കുറെ നേരം കഴിഞ്ഞപ്പോൾ രാജ്ഞി
രാജാവിനെ കാണ്മാൻ വന്നു. അപ്പോൾ രാജാവു

ദുഃഖിതനായിരിക്കുന്നതു കണ്ട് അതിനുള്ള കാരണ മെന്തെന്നു ചോദിച്ചു. രാജാവ് ഏററവും സങ്കട ത്തോടെ, തനിക്കൊരു കഠിനാപത്തു വന്ന് അടുത്തി രിക്കുന്നുവെന്നും അതിൽനിന്നു നിവൎത്തിപ്പാൻ അന വധി ജന്തുക്കളെ ഹിംസിച്ചു യാഗം ചെയ്യേണമെ ന്നും ജ്യോത്സ്യൻ പറഞ്ഞതെല്ലാം പറഞ്ഞു. അതു കേട്ടു രാജ്ഞി അത്ഭുതത്തോടെ, 'അയ്യോ മഹാരാ ജാവേ! അങ്ങേയ്ക്കു രണ്ടു രാജ്യം പരിപാലിക്കുവാനുള്ള ബുദ്ധിവൈദഗ്ദ്ധ്യമുണ്ടായിരിക്കേ, കേവലം ദ്രവ്യാ ഗ്രഹയുള്ള ഒരു നിസ്സാരബ്രാഹ്മണന്റെ വാക്കിനെ വി ശ്വസിച്ച് ഇത്ര വലുതായ ക്രൂരകൎമ്മം ചെയ്യാനൊ രുങ്ങിയത് ഉചിതമായോ? അനേക ജീവികളെ ഹിംസിക്കുന്നതിനാൽ ഒരു ജീവിയെ ജീവിപ്പിക്കാമെ ന്നുള്ള പ്രമാണം അങ്ങുന്ന് എവിടെനിന്നാണ് കേ ട്ടത്? തുച്ഛബുദ്ധികളുടെ വാക്കു കേട്ട് അങ്ങുന്നു ഭ്രമി ച്ചതിൽ എനിക്കു വളരെ അത്ഭുതമുണ്ട്. അതെല്ലാ മിരിക്കട്ടെ, ബുദ്ധഭഗവാന്റെ വിഹാരത്തിൽ ചെ ന്ന്, അദ്ദേഹത്തെക്കണ്ടു ചോദിച്ച് അദ്ദേഹം പറ യുന്നതുപോലെ ചെയ്യുന്നതാണ് നല്ലത്' എന്നു പ റഞ്ഞു. രാജാവ് അപ്രകാരം സമ്മതിച്ചു, രാജ്ഞി യോടുകൂടി ബുദ്ധഭഗവാൻ വസിക്കുന്ന വിഹാരത്തി ലേക്കു പോയി. ബുദ്ധനെ കണ്ടു വന്ദിച്ചുനിന്നു, അ

പ്പോൾ ബുദ്ധൻ 'നിങ്ങൾ ഇവിടെ വരുവാനുള്ള കാ
രണമെന്ത്? എന്നു ചോദിച്ചു. അപ്പോൾ രാജാവ്,
താൻ കഠിനമായ ദുഃഖപ്രലാപം കേട്ടതും, അതെ
ന്താണെന്നു ജ്യോത്സ്യനോടു ചോദിച്ചതും, ജ്യോത്സ്യൻ
പറഞ്ഞ ഫലങ്ങളും എല്ലാം പറഞ്ഞുകേൾപ്പിച്ചു.
അതെല്ലാം കേട്ട ബുദ്ധൻ മന്ദഹാസത്തോടെ, 'അ
ല്ലയോ രാജാവേ! അങ്ങെക്കു യാതൊരാപത്തും വരു
വാൻ പോകുന്നില്ല. അതിന്നായി യാതൊരു പ്രാ
ണിയേയും ഹിംസിക്കേണ്ട. ആപത്തു വരുന്നുണ്ടെ
ങ്കിൽ അതു പ്രാണിഹിംസയാൽ നീങ്ങുന്നതുമല്ല.
അങ്ങുന്നു കേട്ടതായ ദുഃഖപ്രലാപത്തിന്റെ കാരണം
ഞാൻ പറയാം.

പണ്ടു കാശിരാജ്യത്തിൽ നാലു പ്രഭുക്കളുണ്ടാ
യിരുന്നു. അവരുടെ ദ്രവ്യം അപരിമേയമെന്നുമാത്ര
മേ പറവാൻ തരമുള്ളു. അവർ നാലുപേരും കൂടി ത
ങ്ങളുടെ കണക്കില്ലാത്ത ദ്രവ്യത്തെ ഏതുവഴിക്കാണ്
ചെലവാക്കേണ്ടതെന്നാലോചിച്ചു. അതിൽ ഒരാൾ,
ഭിക്ഷുക്കൾക്കായും മറ്റുള്ള ധർമ്മകാര്യങ്ങൾക്കായും
ചെലവാക്കേണ്ടതാണെന്നു പറഞ്ഞു. രണ്ടാമത്തെ
പ്രഭു, അങ്ങിനെയല്ല ചെയ്യേണ്ടത്, നമ്മുടെ ദ്രവ്യം
അന്യന്മാക്കു കൊടുപ്പാനാണൊ ദൈവം നമുക്കു തന്നി
രിക്കുന്നത്? നമ്മൾക്കുതന്നെ നല്ല വസ്ത്രാഭരണങ്ങ

ളെക്കൊണ്ടോ, നല്ല വാസനദ്രവ്യങ്ങളെക്കൊണ്ടോ അലങ്കരിപ്പാനല്ലെ ചെലവിടേണ്ടത്? എന്നു പറഞ്ഞു. മൂന്നാമത്തെ പ്രഭു, വസ്ത്രാഭരണാദികൾക്ക് എത്രതന്നെ വേണം? നല്ല മദ്യം മാംസം മുതലായവ ഭക്ഷിച്ച് ആനന്ദമത്തന്മാരായിരുന്നു കാലം കഴിക്കുകയല്ലെ വേണ്ടത്? എന്നു പറഞ്ഞു. നാലാമത്തെ പ്രഭു, അല്ലയോ സ്നേഹിതന്മാരെ! നിങ്ങളാരും സാരത്തെ കണ്ടുപിടിച്ചു പറഞ്ഞില്ല. ലോകത്തിൽ സാരഭൂതമായുള്ളത് ഞാൻ പറയാം കേൾക്കുവിൻ.

അസാരേഖലു സംസാരേ
സാരാസാരംഗലോചനാ
തദർത്ഥം ധനമിച്ഛന്തി
തത്ത്യാഗേതു ധനേനകിം

എന്നല്ലെ പ്രമാണം. അതുകൊണ്ടു നല്ല സുന്ദരിമാരായ സ്ത്രീകളെ തിരഞ്ഞെടുത്ത് അവരിലുള്ള സുഖമനുഭവിച്ച്, അവക്കുവേണ്ടി ദ്രവ്യമെല്ലാം ചെലവാക്കുന്നതല്ലെ പരമാനന്ദം? ലോകത്തിൽ സ്ത്രീസുഖത്തെക്കാൾ വലുതായ സുഖം മറെറന്താണ്? അതുകൊണ്ടു സ്വർഗ്ഗസുഖത്തെക്കൂടി തോല്പിക്കുന്നതായ സ്ത്രീസുഖത്തെ അനുഭവിക്കുന്നതാണ് ഉത്തമം എന്നു പറഞ്ഞു. പ്രഭുവിൻെറ സ്വകൃതി ചാതുര്യത്തെ കേട്ട് അതുതന്നെ നല്ലതെന്നു മററു മൂന്നുപേരും തീർച്ചപ്പെ

ടുത്തി. അനന്തരം അവർ നാലുപേരും കൂടി സ്ത്രീസു ഖത്തെ അനുഭവിപ്പാനൊരുങ്ങി. എന്തിനു പറയുന്നു? അവരുടെ ആ അപരിമിതദ്രവ്യത്തെ ന്യായമില്ലാത്തതായ സ്ത്രീവിഷയത്തിൽതന്നെ ചെലവുചെയ്തു കാലം കഴിച്ചു. കാലക്രമത്താൽ അവർ നാലുപേരും മരിച്ചു. അവരുടെ ദുഷ്കർമ്മാനുഭവത്തിന്നായി കഠിനനരകങ്ങളിൽ കിടക്കേണ്ടിവന്നു. അവർ നരകവേദന സഹിപ്പാൻ വയ്യാതെ അനവധി കാലമായി ഇങ്ങിനെ നിലവിളിക്കുന്നു. ഇനി അവർക്ക് വളരെക്കാലം ഇങ്ങിനെതന്നെ നിലവിളിക്കേണ്ടതായുമിരിക്കും. അവരുടെ ആർത്തപ്രലാപമാണ് അങ്ങുന്നു കേട്ടത്. അതു ന്യായമല്ലാത്തതായ കാമസുഖാനുഭവത്താൽ ഉണ്ടായതാണെന്ന് അറിഞ്ഞുകൊള്ളുക.

മദ്ധ്യേന്ദ്രിമാർക്കുള്ളകൊങ്കകളടെങ്ങളും
മോഹനവക്ത്രവുംകണ്ടുമോഹിക്കൊലാ
മാംസവസാദിവികാരമാണിവക
നീസദാചിന്തിച്ചുകൊള്ളുകമാനസേ.

രക്തവുംതോലുംനീരുമാംസവുംതമ്മിൽചേന്നു
ളക്കതിക്കായുതകുന്നിദേഹവുംജന്തുക്കൾക്കു
ഊഴിയിലലഞ്ഞിടുംവഹ്നിയിൽദഹിപ്പിക്കും
കഴിച്ചുപുതച്ചിടുംഅല്ലെങ്കിൽശവത്തിനെ
ഏവമുള്ളവനാറകളത്തെനാറിയാതെ

ന്ന്യായമില്ലാത്തസൂചംനാരിയിൽകാംക്ഷിക്കുന്നു.
മോഹമാംവലകൊണ്ടുസംവൃതനാകുമവൻ
മോഹിച്ചുദുഷ്കൎമ്മങ്ങൾപലതുംചെയ്തുചെയ്തു
മന്മഥതാപമോടുംമോഹിച്ചുപലകാലം
ചിന്മയംപരബ്രഹ്മമവാസ്തവെയറിയാതെ
ഉത്തമപുരുഷാത്മംനാരികളെന്നുഭാവി-
ച്ചുത്തമമനുജന്മംപാഴ്തേകളയുന്നു.
അസ്ഥിമാംസങ്ങളല്ലോനാരിമാരുടെദേഹം
അസ്ഥിരമതുപിന്നെകൂട്ടനാളിരുന്നീടാ.
നാരിയാകുന്നതൊരുമായയെന്നറിയേണം
നരകദുഃഖാദികളുണ്ടാവുന്നവൾമൂലം.
പാരിടമെല്ലാംനാരിമയമെന്നറിയുന്ന
നാരിയാംമഹാമായാമോഹിതനായുള്ളവൻ
സുന്ദരിയെന്നുലോകവിശ്രുതയെന്നാകിലും
മന്ദമെന്നിയേജീവനവളെവിട്ടുപോയാൽ
നാലഞ്ചുദിനംപോയിക്കഴിഞ്ഞാലതുപിന്നെ
ബാലതൻസുന്ദരാംഗമെങ്ങിനെകാണാമെടോ.

ഇങ്ങിനെയുള്ള പ്രമാണങ്ങളെല്ലാ പറകയാൽ അവസാനമില്ലാത്തതാകുന്നു.'

ഇങ്ങിനെ ബുദ്ധൻ പറഞ്ഞതു കേട്ടപ്പോൾ രാജാവ്, താൻ ചെയ്യാനോലിചിച്ച പ്രവൃത്തിയുടെ ഫലം ഇത്ര വൈഷമ്യമുള്ളതാണോ, എന്നു ശങ്കിച്ചു,

ഭയവിഹ്വലനായി ആ ആഗ്രഹത്തിൽനിന്നു പിന്തിരിയുകയും ഇനി മേൽ ഇപ്രകാരമുള്ള ദുർവ്വിചാരങ്ങൾ മനസ്സിൽ തോന്നാതിരിപ്പാൻ ദൈവത്തെ പ്രാർത്ഥിക്കുകയും ചെയ്ത്, ബുദ്ധനെ നമസ്കരിച്ചു യാത്ര പറഞ്ഞു തന്റെ രാജധാനിക്കു പോവുകയും ഉടനെ തന്നെ പുഷ്പം കൊണ്ടുവന്നവനെ വിഹാരത്തിൽനിന്നു വരുത്തി സാന്ത്വനവാക്കുകളെ പറഞ്ഞു സന്തോഷിപ്പിച്ചയക്കുകയും ചെയ്തു.



—o:o:o—

## 4. അസത്യവാദം.

"പണ്ടു കാശ്യപബുദ്ധൻെറ കാലത്തു സോദനനെന്നും കപിലനെന്നും പേരായ രണ്ടു ജ്യേഷ്ഠാനുജന്മാർ ബുദ്ധമതത്തിൽ ചേൎന്നു, ഭിക്ഷുക്കളായി കാലയാപനം ചെയ്തുകൊണ്ടിരുന്നു. അവൎക്കു സോദനിയെന്നു പേരായ അമ്മയും താപനയെന്നു പേരായ ഒരു സഹോദരിയുമുണ്ടായിരുന്നു. ജ്യേഷ്ഠനായ സോദനൻ അഞ്ചു സംവത്സരത്തോളം ഗുരുനാഥന്മാരുടെ കൂടെ താമസിച്ചു ബുദ്ധമതസിദ്ധാന്തങ്ങളെല്ലാം പഠിച്ചതിന്നുശേഷം വാനപ്രസ്ഥനായി വനത്തിലേക്കു പോയി. കപിലനാകട്ടെ, മതസിദ്ധാന്തങ്ങളെല്ലാം പഠിച്ചതിന്നുശേഷം അനേക ശിഷ്യന്മാരുടെ ഗുരുവായി ഭവിച്ചു. അവൻ അത്ര ചെറുപ്പത്തിൽ അനവധി ശിഷ്യന്മാരുടെ ഗുരുവായി ഭവിച്ചതുകൊണ്ടു കപിലന്നു, താൻ സൎവ്വജ്ഞനായ വിദ്വാനാണെന്നുള്ള ഗൎവ്വമുണ്ടായി. ഗൎവ്വിതനായ കപിലന്നു വിനയമെന്നുള്ള സൽഗുണം നിശ്ശേഷം നശിച്ചുപോയി. അവൻ അഹങ്കാരത്തോടുകൂടെ കുതൎക്കത്തിന്നൊരുങ്ങി. സത്യമായി ആരെങ്കിലും വാദിക്കുന്നതായാൽകൂടി, കപിലൻ കുയുക്തികൊണ്ടു വിപരീതവാദം ചെയ്തു സത്യവാദത്തെ ഖണ്ഡിക്കുകപതിവായി. അസത്യമാ

യ കാര്യത്തെ സത്യമാണെന്നു വാദിച്ച് സ്ഥിരപ്പെടുത്തുവാൻ കപിലിന് അതി സാമർത്ഥ്യമുണ്ടായിരുന്നു. അതു കണ്ടു സഹിക്കുവാൻ വയ്യാതെ, സംഘത്തിലുള്ള വൃദ്ധഭിക്ഷുക്കൾ കപിലനോട്, 'നീ ഇങ്ങിനെ അസത്യവാദം ചെയ്യുന്നത് നന്നല്ല. കുതക്കം മഹാപാപകർമ്മമാണ്. നീ എല്ലാം അറിഞ്ഞിരുന്നിട്ടും ഇങ്ങിനെ ചെയ്യുന്നതു കഷ്ടമാണ്. നീ ഇന്നുമുതൽ ഈ അസത്യവാദത്തിൽനിന്നു ഒഴിയേണ്ടതാണ്'. എന്നിങ്ങിനെ വളരെ ഉപദേശിച്ചുനോക്കി. കപിലൻ ഒരാളുടേയും ഉപദേശത്തെ കൈക്കൊണ്ടില്ലെന്നു മാത്രമല്ല, അവരെ ധിക്കരിക്കുകകൂടി ചെയ്തു. അതു കൊണ്ടു ഖിന്നന്മാരായ ഭിക്ഷുക്കൾ, നമ്മൾ പറഞ്ഞതുകൊണ്ടു യാതൊരു പ്രയോജനവുമില്ല; വാനപ്രസ്ഥനായ സോദനനെ വരുത്തി ഒന്നു പറയിച്ചു നോക്കാമെന്നു നിശ്ചയിച്ച് സോദനനെ വരുത്തി കപിലനെ ഉപദേശിപ്പിച്ചു. കപിലനാവട്ടെ, ജ്യേഷ്ഠനോടും ദുസ്തക്കം ചെയ്ത് അപഹസിച്ചതല്ലാതെ അതു തനിക്കു നന്നല്ലെന്നുള്ള വിചാരം ലവലേശമുണ്ടായില്ല. അതുകണ്ട് സോദനൻ വളരെ വ്യസനത്തോടെ, 'നീ ചെയ്യുന്നതിന്റെ ഫലം നീതന്നെ അനുഭവിക്കും' എന്നു പറഞ്ഞു വനത്തിലേക്കുതന്നെ പോയ്ക്കളഞ്ഞു. അതുമുതൽക്കു കപിലൻ അധികം ഗർവ്വി

ഷ്ടനായി ഭവിച്ച്, വൃദ്ധഭിക്ഷുക്കളേയും മററും ഒട്ടും ബഹുമാനിക്കാതെ സംഘത്തിൽ നിന്നു പിരിഞ്ഞ് തൻെറ ഇഷ്ടംപോലെ നടന്ന് ചില ഉപന്യാസങ്ങളും ചെയ്യുവാൻ തുടങ്ങി. ആ പ്രസംഗങ്ങളെല്ലാം ധമ്മത്തെ മറച്ചുവെച്ചും അധമ്മത്തെ പ്രകാശിപ്പിച്ചുമായിരുന്നു. അതു മാത്രമല്ല, ബുദ്ധധമ്മത്തെയും കഴിയുന്നെടത്തോളം ദൂഷിക്കുവാൻ തുടങ്ങി. കപിലൻെറ അമ്മയായ സോദനിയും സഹോദരിയായ താപനയും കപിലൻെറ അഭിപ്രായത്തിന്നനുസരിച്ച് ബുദ്ധമതത്തേയും ഭിക്ഷുക്കളേയും ധിക്കരിക്കുവാൻ തുടങ്ങി. ഇങ്ങിനെ കുറെക്കാലം കഴിഞ്ഞപ്പോൾ സോദനനും കപിലനും മരിച്ചു. കപിലൻ നരകത്തിൽ പോയി കുറെക്കാലം ബുദ്ധിമുട്ടിയതിന്നുശേഷം അചിവ്രതി എന്ന നദിയിൽ ഒരു മത്സ്യമായി ജനിച്ചു. ആ മത്സ്യം മനോഹരമായ സ്വണ്ണനിറമുള്ളതായിരുന്നു; എങ്കിലും അതിൻെറ വായ തുറന്നാൽ അസഹ്യമായ ദുർഗ്ഗന്ധമുണ്ടായിരുന്നു. ഒരു ദിവസം ആ നദിയിൽ മുക്കുവന്മാർ വല വീശിയപ്പോൾ ആ അത്ഭുതമത്സ്യം വലയിൽ പെട്ടു. ആദ്യത്തെ വലയിൽതന്നെ അത്ര വലുതായ അത്ഭുതമത്സ്യം കിട്ടിയതിനാൽ സന്തുഷ്ടരായ മുക്കുവന്മാർ അതിനെ രാജാവിന്നു കാഴ്ചയായി കൊടുത്തു. രാജാവ് ആ വിശേഷമത്സ്യത്തെ ബുദ്ധ

ന്നു കാഴ്ചവെക്കേണമെന്നു വിചാരിച്ച് കൊണ്ടുപോയി. വിഹാരത്തിന്നുള്ളിൽ കടന്നപ്പോൾ മത്സ്യം ഒന്നു വായ പൊളിച്ചു. അപ്പോൾ കലശലായ ഒരു ദുർഗ്ഗന്ധം വിഹാരം മുഴവൻ വ്യാപിച്ചു. അവിടെയുള്ളവരെല്ലാം ഇതെന്തൊരു ദുർഗ്ഗന്ധമാണ്, ഇതെവിടെനിന്നാണ് ഉണ്ടായതെന്നു തമ്മിൽ തമ്മിൽ ചോദിച്ചു. അപ്പോൾ രാജാവ്, ആ ദുർഗ്ഗന്ധം മത്സ്യത്തിന്റെ വായിൽനിന്നു പുറപ്പെട്ടതാണെന്നറിഞ്ഞ് ബുദ്ധനോട് ചോദിച്ചു: 'അല്ലയോ പ്രഭോ! ഈ മത്സ്യം സ്വർണ്ണവർണ്ണമായിരിക്കുന്നു. ഇതിന്റെ വായിൽനിന്നുള്ള ദുർഗ്ഗന്ധം സഹിപ്പാൻ വയ്യാത്തതായുമിരിക്കുന്നു. ഇതിന്റെ കാരണത്തെ പറഞ്ഞുതരാതെ കഴികയില്ല.' എന്നു പറഞ്ഞു. അതുകേട്ടുബുദ്ധൻ, അല്ലയോ രാജാവെ! ഈ മത്സ്യം കാശ്യപബുദ്ധന്റെ കാലത്തു ഒരു ഭിക്ഷുവായി ജനിച്ചിട്ടുണ്ടായിരുന്നു. അവനു ധർമ്മതത്വങ്ങളെല്ലാം നല്ലവണ്ണം അറിഞ്ഞിരുന്നിട്ടും അസത്യത്തെ സത്യമാക്കി പറയുകയും, സത്യത്തെ അസത്യമാക്കി പറയുകയും വൃദ്ധഭിക്ഷുക്കളെ നിന്ദിക്കുകയും ബുദ്ധമതസിദ്ധാന്തങ്ങളെ ധിക്കരിക്കുകയും ചെയ്തതിനാൽ വളരെക്കാലം നരകങ്ങളെ അനുഭവിക്കുകയും ഇപ്പോൾ മത്സ്യമായി ജനിക്കുകയും ചെയ്തതാണ്. കുറേക്കാലം ബുദ്ധമത തത്വങ്ങളെ

പഠിക്കകയാൽ നിറം മാത്രം സ്വൎണ്ണവൎണ്ണമായതാണ്. അവൻ അസത്യവാദം ചെയ്കതിനാലും ഭിക്ഷുക്കളെ നിന്ദിച്ചതിനാലും ഉണ്ടായ പാപഫലമാണ് ഇതിൻെറ വായിലുണ്ടായ ദുൎഗ്ഗന്ധം. അല്ലയോ രാജാവെ! അങ്ങെക്ക ഇതു വിശ്വാസമായില്ലെങ്കിൽ ഞാൻ ഈ മത്സ്യത്തെക്കൊണ്ടുതന്നെ പറയിച്ചുതരാം. എന്നു പറഞ്ഞ്, ബുദ്ധൻ മത്സ്യത്തിന്നരികിൽ പോയി, 'മത്സ്യമേ! നീ ആരാകുന്നു?' എന്നു ചോദിച്ചു.

മത്സ്യം:—'അല്ലയോ പ്രഭോ! ഞാൻ കപിലനാകുന്നു.'

ബുദ്ധൻ:—'നീ ഇപ്പോൾ എവിടെനിന്നാണ് വരുന്നത്?'

മത്സ്യം:—ഞാൻ നരകത്തിൽനിന്നാണ് വരുന്നത്'

ബുദ്ധൻ:—'നീ നരകത്തിൽ പോവാനുള്ള കാരണമെന്താണ്?'

മത്സ്യം:—'പ്രഭോ' ഞാൻ അസത്യത്തെ സത്യമാക്കി ലോകൎക്കുപദേശിച്ചുകൊടുത്തതിനാലാകുന്നു.

ബുദ്ധൻ:—'നിൻെറ ജ്യേഷ്ഠനായ സോദരൻ എവിടെ?'

മത്സ്യം:—'ജ്യേഷ്ഠൻ നിൎവ്വാണപദത്തെ പ്രാപിച്ചു.'

ബുദ്ധൻ:—'നിൻെറ അമ്മയും സഹോദരിയും എവിടെ?'

മത്സ്യം:—അവർ നരകത്തിലുണ്ട്.'

ബുദ്ധൻ:—'അവൎക്കിങ്ങിനെ നരകം കിട്ടി?'

മത്സ്യം:—'അവർ ഭിക്ഷുക്കളേയും ബുദ്ധധൎമ്മത്തെയും ദൂഷിക്കകയാൽ തന്നെ.'

ബുദ്ധൻ:—'നീ എവിടെക്കാണ് പോകുന്നത്?'

മത്സ്യം:—'പ്രഭോ! ഞാൻ നരകത്തിലേക്കതന്നെ'

ഇങ്ങിനെ പറഞ്ഞു കഴിഞ്ഞതിന്നുശേഷം ആ മത്സ്യം തലകൊണ്ടു നിലത്തു അഞ്ചാറടിച്ചു മരിക്കുകയും, അതു പറഞ്ഞപ്രകാരം നരകത്തിലേക്കതന്നെ പോവുകയും ചെയ്തു. അതെല്ലാം കണ്ട് അത്ഭുതപരവശനായ രാജാവ്, കൎമ്മവൈഭവത്തെ പ്രശംസിച്ചുകൊണ്ടു രാജധാനിയിലേക്ക പോവുകയും ചെയ്തു.



## 5. ആശ

പണ്ട്, കൌശാംബി എന്ന നഗരത്തിൽ നർത്തകിയായ ഒരു ദാസിയുണ്ടായിരുന്നു. അവൾ പ്രസവിച്ച ഉടനെ പുരുഷപ്രജയാണെന്നു കണ്ടപ്പോൾ ആ കുട്ടിയെ കൊണ്ടുപോയി ചാണകക്കുഴിയിൽ എറിയുവാൻ പറഞ്ഞു. അവളുടെ കല്പനപ്രകാരം പരിചാരിക ആ കുട്ടിയെ എടുത്ത്, ചാണകക്കുഴിയിൽ എറിയുന്നത് അയൽവക്കക്കാരിയായ ഒരു സ്ത്രീ കണ്ടുകൊണ്ടു നിന്നിരുന്നു. പരിചാരിക പോയ ഉടനെ ആ സ്ത്രീ കുട്ടിയെ എടുത്തുകൊണ്ടുവന്ന് നല്ലവണ്ണം തേച്ചു കുളിപ്പിച്ച്, പാലും മാറും കൊടുത്ത് തനിക്കു വളത്താമെന്നു നിശ്ചയിച്ചിരുന്നു. അതേസമയത്തു ഒരു കോടീശ്വരപ്രഭു, രാജാവിനെ കാണുവാനായി അരമനയിലേക്കു പോവുകയായിരുന്നു. വഴിയിൽവെച്ച അരമന ജോത്സ്യനെ കണ്ടെത്തി. പ്രഭുവിൻെറ ഭാര്യക്കു പ്രസവം സമീപിച്ചിരുന്നതിനാൽ ജോത്സ്യനോടു അന്നത്തെ ഗ്രഹസ്ഥിതി ഏതുവിധമാണെന്നു പ്രഭു ചോദിച്ചു. ജോത്സ്യൻ, 'ഇന്നത്തെ ഗ്രഹസ്ഥിതി എന്തുപറയട്ടെ. ഇന്നു ജനിക്കുന്ന കുട്ടി പുരുഷപ്രജയായിരുന്നാൽ കോടീശ്വരന്മാരിൽ വെച്ചു അഗ്രഗണ്യനായി ഭവിക്കും; തീർച്ചതന്നെ. അത്ര

വിശേഷമാണ് ഇന്നത്തെ ഗ്രഹസ്ഥിതി'- എന്നുപറഞ്ഞു. അതു കേട്ട ഉടനെ പ്രഭു അരമനയിലേക്കു പോയി രാജാവിനെ കണ്ട്, ബദ്ധപ്പെട്ട വീട്ടിലേക്കു തന്നെ മടങ്ങിപ്പോയി. പ്രഭുവിൻെറ മനസ്സിൽ ആശ ഇഷ്ടംപോലെ നൃത്തം ചെയ്തിരുന്നു. പ്രഭു വീട്ടിലെത്തുമ്പോഴക്ക് ഭാര്യക്കു പ്രസവവേദന തുടങ്ങിയിരുന്നു. ആശാഗ്രസ്തനായ പ്രഭു ഉടനെതന്നെ ഒരു ദാസിയെ വിളിച്ച് ആയിരം പവൻ എടുത്ത് അവളുടെ കയ്യിൽ കൊടുത്ത് 'ഈ പട്ടണത്തിൽ ആരെങ്കിലും ഇന്നു ആൺകുട്ടികളെ പ്രസവിച്ചിട്ടുണ്ടെങ്കിൽ ഈ ആയിരം പവൻ കൊടുത്തിട്ടെങ്കിലും വാങ്ങിക്കൊണ്ടുവാ',- എന്നു പറഞ്ഞയച്ചു. അനന്തരം പ്രഭു ആശയിൽ മുങ്ങി ആലോചിച്ചുതുടങ്ങി. 'ഇന്നു ജനിക്കുന്ന ആൺകുട്ടി അതി ഭാഗ്യവാനായി ഭവിക്കുമെന്നല്ലെ ജോത്സ്യൻ പറഞ്ഞത്. എനിക്കു ഭാഗ്യമുണ്ടെങ്കിൽ എൻെറ ഭാര്യ പ്രസവിക്കുന്നത് ആൺകുട്ടിയാവാം. അല്ലാതെ ഒരു സമയം പെൺകുട്ടിയായിത്തന്നാലോ? ആയിരം പവൻ കൊടുത്തു വാങ്ങുന്ന ഭാഗ്യവാനായ ആൺകുട്ടിയെക്കൊണ്ടു എൻെറ പെൺകുട്ടിയെ വിവാഹം ചെയ്യിച്ച് അവനെ എൻെറ ഗൃഹത്തിൽതന്നെ വെച്ചാൽ ആ ഭാഗ്യം എനിക്കുതന്നെയായില്ലെ?' ഇങ്ങിനെ ആലോചിച്ചു

കൊണ്ടിരിക്കുമ്പോൾ കുട്ടിയെ അന്വേഷിച്ചുപോയി രുന്ന ദാസി, ചാണകക്കുഴിയിൽ നിന്നു എടുത്തുവെ ച്ചിരുന്ന കുട്ടിയെ ആയിരം പവൻ കൊടുത്തു വാങ്ങി ക്കൊണ്ടുവന്നു. പ്രഭു ആ കുട്ടിയെ കണ്ട് അതി സ ന്തോഷത്തോടെ കുട്ടിയെ നല്ലവണ്ണം നോക്കേണ മെന്നു കല്പിച്ചു. കുറച്ചുനേരം കഴിഞ്ഞപ്പോൾ പ്രഭു വിന്റെ ഭാര്യ ഒരു ആൺകുട്ടിയെ പ്രസവിച്ചു. അ തു കണ്ടപ്പോൾ പ്രഭുവിന്റെ ആശ ചാഞ്ചാടിത്തുട ങ്ങി: 'ഞാൻ വില കൊടുത്തു വാങ്ങിയ കുട്ടി എ ന്റെ കുട്ടിയുടെ ഭാഗ്യത്തെ അപഹരിച്ചുകളയുമോ. എന്റെ കയ്യിലുള്ള ആയിരം പവൻ കൊടുത്ത് ഈ സംങ്കടത്തെ വിലക്കു വാങ്ങിയല്ലൊ. വിഡ്ഢിത്തം ത ന്നെ. ആവട്ടെ; വില കൊടുത്തു വാങ്ങിയ കുട്ടിയെ ഇപ്പോൾതന്നെ കൊന്നുകളയാം.'- എന്നിങ്ങിനെ വിചാരിച്ച് ആശാവഞ്ചിതനായ പ്രഭു ആ കഠിനക ർമ്മത്തിനൊരുങ്ങി. ആ കുട്ടിയെ എടുത്ത്, പശുക്ക ൾ തൊഴുത്തിലേക്കു കടക്കുന്ന വഴിയിൽ കിടത്തി. കുറെനേരം കഴിഞ്ഞു നോക്കിയപ്പോൾ കുട്ടിക്കു അ പായമൊന്നും സംഭവിക്കാത്തതുകണ്ട് പ്രഭു കുട്ടിയെ എടുത്തുകൊണ്ടുപോയി രാത്രി സമയത്ത് വണ്ടിക ൾ പോകുന്ന വഴിയിൽ കിടത്തി. എന്നിട്ടും കുട്ടിക്കു അപായമൊന്നും സംഭവിച്ചില്ല. പിന്നെയും പ്രഭു

കുട്ടിയെ പാറയുടെ മുകളിൽ നിന്നു കീഴ്പ്പോട്ടുരുട്ടി നോക്കി. ശ്മശാനത്തിൽ കൊണ്ടുപോയി കിടത്തി നോക്കി. ഇതുകൊണ്ടൊന്നും കുട്ടിക്ക് യാതൊരപായവും സംഭവിച്ചില്ലെന്നുമാത്രമല്ല ഈ വക ദ്രോഹ പ്രവൃത്തികൾക്ക രാജശിക്ഷ കിട്ടാതിരിപ്പാൻ ഓരോ പ്രവൃത്തികൾക്കും ആയിരം പവൻ വീതം പ്രഭു ചിലവിടേണ്ടതായും വന്നു. 'അരക്ഷിതംതിഷ്ടതിദൈവരക്ഷിതം' എന്നുള്ള പ്രമാണത്തെ ദൈവം ആ കുട്ടിയിൽ നല്ലവണ്ണം കാണിച്ചുകൊണ്ട് ഭാഗ്യവാനായ ബാലൻ ബാലചന്ദ്രനെപ്പോലെ വളൎന്നുതുടങ്ങി. ആ പ്രഭു, ഇനി താൻ വല്ല പ്രവൃത്തിയും ചെയ്താൽ അപകടത്തിൽ പെടുമെന്നു ശങ്കിച്ച് കുട്ടിയെ രക്ഷിച്ചുവന്നു. ആ കുട്ടിക്ക 'ഗോശകൻ' എന്നു പേരിട്ടു. കുട്ടിക്ക നാലഞ്ചു വയസ്സായപ്പോൾ വിദ്യാഭ്യാസം തുടങ്ങി. കുട്ടി വളരെ സാമൎത്ഥ്യത്തോടെ പഠിക്കുവാനും തുടങ്ങി. കുട്ടിക്ക എട്ടു വയസ്സായപ്പോൾ പ്രഭുവിനെ പിടിച്ച ആശ പിന്നെയും ഉത്താടിത്തുടങ്ങി. 'ഈ ഗോശകൻ എത്ര സമൎത്ഥനായിരിക്കുന്നു, ഗുരുനാഥന്മാർ ഒരിക്കൽ പറയുമ്പോഴേക്ക് അവൻ അതു പഠിച്ചുകളയുന്നു എന്റെ മകനൊ വളരെ സാധു. ഈ ഗോശകൻ എന്റെ പുത്രനെ നിശ്ചയമായും ഉപദ്രവിച്ചുകളയും'. ഇങ്ങിനെയുള്ള ദുഃഖ

ത്താൽ പ്രഭു തീരെ കുഴങ്ങി. എന്തിനു പറയുന്നു? ഗോശകനെ കൊല്ലുകതന്നെ എന്നു പ്രഭു തീർച്ചപ്പെടുത്തി. അതിന്നു പല മാർഗ്ഗങ്ങളും ആലോചിച്ചുനോക്കി. അവസാനം കുടങ്ങളും മററും ചൂളവെക്കുന്ന ഒരു കുശവനെ വിളിച്ചുവരുത്തി അവന്നു ആയിരം പവൻ കൊടുത്തു ഇപ്രകാരം പറഞ്ഞു. 'ഞാൻ നാളെ രാവിലെ ഒരു കുട്ടിയെ നിന്റെ ചൂളസ്ഥലത്തേക്കയക്കാം. ആ കുട്ടി അവിടെ വന്ന ഉടനെ നീ ഒന്നും ആലോചിക്കാതെ ആ കുട്ടിയെ പിടിച്ച് നിന്റെ ചൂളയിൽ ഇട്ട് കൊന്നുകളയണം. ഈ കാര്യം രഹസ്യമായി വെക്കുകയും വേണം. അതിന്നുള്ള സമ്മാനമാണ് ഈ ആയിരം പവൻ തരുന്നത്'- കുശവൻ 'അങ്ങിനെതന്നെ' എന്നു പറഞ്ഞു. ആയിരം പവൻ കിട്ടിയതിനാൽ അതി സന്തുഷ്ടനായി മടങ്ങിപ്പോവുകയും ചെയ്തു. പിറേറദിവസം രാവിലെ പ്രഭു സന്തോഷത്തോടെ ഗോശകനെ വിളിച്ച്, 'കുശവനോട ചില സാധനങ്ങൾ ഉണ്ടാക്കുവാൻ പറഞ്ഞിട്ടുണ്ടായിരുന്നു. അതു വേഗം തയ്യാറാക്കി കൊണ്ടുവരുവാൻ പറഞ്ഞിട്ടുവാ'.- എന്നു പറഞ്ഞയച്ചു. ഗോശകൻ, പ്രഭുവിന്റെ കല്പന വിനയത്തോടെ കേട്ടു കുശവന്റെ വീട്ടിലേക്കു പോയി. പോകുന്ന വഴിയിൽ പന്തുകളിച്ചുകൊണ്ടിരുന്ന കുട്ടികളുടെ കൂട്ട

ത്തിൽ ഉണ്ടായിരുന്ന പ്രഭുപുത്രൻ, ഗോശകനെ കണ്ട് 'ജ്യേഷ്ഠാ! എവിടെക്കാണ് പോകുന്നത്?' എന്നു ചോദിച്ചു. 'ഞാൻ അച്ഛൻെറ കല്പനപ്രകാരം കുശവൻെറ വിട്ടിലേക്കു പോവുകയാണ്' എന്നു ഗോശകൻ പറഞ്ഞു. അതു കേട്ട ഉടനെ പ്രഭുപുത്രൻ, പന്തുകളിയിൽ താൻ നല്ലവണ്ണം തോററുപോയെന്നും അതിന്നു പകരം ജ്യേഷ്ഠൻ കളിച്ചു ജയിക്കണമെന്നും ജ്യേഷ്ഠൻെറ പ്രവൃത്തി താൻ നിർവ്വഹിച്ചുകൊള്ളാമെന്നും താഴ്മയായി പറഞ്ഞു. അപ്പോൾ ഗോശകൻ:- അനുജാ! അതു പാടില്ല. അച്ഛൻ എന്നോടു പറഞ്ഞ പ്രവൃത്തി ഞാൻതന്നെ ചെയ്യേണ്ടതാണ് അതു കഴിച്ച് ഞാൻ വേഗം മടങ്ങി വന്ന് നിൻെറ പരാജയം തീർത്തുതരാം' എന്നു പറഞ്ഞു. വിധിചോദിതനായ ബാലൻ, 'അയ്യോ ജ്യേഷ്ഠ! അതുപോരാ. ജ്യേഷ്ഠൻ വേഗം കളിക്കു. കുശവൻെറ അടുക്കൽചെന്നുപറഞ്ഞു ഞാൻ ഇപ്പോൾ ഓടിവരാം.' എന്നു പറഞ്ഞു. അനുജൻെറ നിർബ്ബന്ധത്താൽ ഗോശകൻ, 'എന്നാൽ ഞാൻ കളിക്കാം. നീ പോയി വേഗം വരണം. താമസിക്കരുത്.' എന്നു പറഞ്ഞയച്ചു പന്തു കളിക്കുവാൻ തുടങ്ങി. അനുജൻ കുശവൻെറ വീട്ടിലേക്കു വായുവേഗംപോലെ ഓടിച്ചെന്നു. ഓടിവരുന്ന കുട്ടിയെ കണ്ട് കുശവൻ തൻെറ പ്രതിജ്ഞ

യെ നിറവേററുവാനായി കുട്ടിയെ പിടിച്ചു ചൂളയ
ലിടുകയും ചെയ്തു. ഗോശകനാവട്ടെ, അനുജനെ
തോല്പിച്ച കുട്ടികളെയെല്ലാം കളിച്ചു തോല്പിച്ച് അ
നുജനെ കാത്തു നില്പായി. അങ്ങിനെ കുറേനേരം നി
ന്നപ്പോൾ അനുജൻ വിശപ്പുകൊണ്ടോ മറെറാ മ
റെറാരുവഴിക്കു വീട്ടിലേക്കു പോയിരിക്കുമെന്നുവിചാ
രിച്ചു ഗോശകനും വീട്ടിലേക്കു മടങ്ങിച്ചെന്നു. അവ
നെ കണ്ടപ്പോൾ പ്രഭു പരിഭ്രമത്തോടെ, 'ഗോശക!
നീ കുശവൻെറ അടുക്കൽ പോയില്ലേ?' എന്നു ചോ
ദിച്ചു. അപ്പോൾ ഗോശകൻ വഴിയിൽ ഉണ്ടായ
സംഭവത്തെ പറഞ്ഞു കേൾപ്പിച്ചു. അതു കേട്ടു പ്രഭു
ബദ്ധപ്പെട്ട് കുശവൻെറ അടുക്കലേക്കു ഓടിച്ചെന്നു.
കുശവൻ പ്രഭുവിനെ കണ്ട ഉടനെ, 'പ്രഭോ! കല്പന
പോലെയെല്ലാം ചെയ്തുകഴിഞ്ഞു.' എന്നു കൃതാത്ഥ
നായി പറഞ്ഞു. അതു കേട്ടു പ്രഭു തലയിലും മാറ
ത്തും അടിച്ച് കരഞ്ഞു തൻെറ ഏകപുത്രനെ ആ
ശക്കു ബലി കൊടുത്തതിന്നായി തന്നെ നിന്ദിച്ചു
കൊണ്ടു വീട്ടിലേക്കു മടങ്ങിപ്പോയി. ഈ പ്രഭു അനു
ഭവിച്ച കഷ്ടങ്ങളെല്ലാം ആശയുടെ പ്രാബല്യത്താ
ലാകുന്നു.

ആശയാം ചങ്ങലക്കുള്ളോരവസ്ഥാപരമാത്ഭുതാ
ആശക്കുദാസനായുള്ളോരെല്ലാക്കുംദാസരായിടും
ആശയെദാസിയാക്കുന്നോക്കെല്ലാരുംദാസരായിടും.

—ഠാഠ—

## 6. ക്രോധം

പണ്ട് കാശി രാജ്യത്തിൽ അതിധനവാനായ ഒരു ബ്രാഹ്മണനുണ്ടായിരുന്നു. അദ്ദേഹം മരിച്ചപ്പോൾ അദ്ദേഹത്തിന്റെ പുത്രനു മാതൃപരിപാലനം മുതലായ കുഡുംബഭരണമെല്ലാം വേണ്ടിവന്നു. അങ്ങിനെ കുറെക്കാലം കഴിഞ്ഞപ്പോൾ പുത്രനു വിവാഹം ചെയ്യേണമെന്നു അമ്മ നിർബ്ബന്ധിച്ചുതുടങ്ങി. പുത്രനു, വിവാഹം ചെയ്യാതിരിക്കണമെന്നായിരുന്നു വിചാരം. അതുകൊണ്ടു അമ്മ നിർബ്ബന്ധിക്കുമ്പോഴെല്ലാം പുത്രൻ ഓരോ ഒഴികഴിവുകൾ പറഞ്ഞുകഴിക്കും. പുത്രൻ വിവാഹത്തിന്നു സമ്മതിക്കുന്നില്ലെന്നുകണ്ട് അമ്മ പുത്രന്റെ അനുവാദം കൂടാതെതന്നെ കന്യകകളെ തിരയുവാൻ പുറപ്പെട്ടു. അതു കണ്ടപ്പോൾ പുത്രൻ, 'അമ്മെ! വിവാഹംതന്നെ ദുഃഖകരമാണ്. ഭാര്യ വല്ല ദുഷ്ടസ്ത്രീയോ മററൊ ആയാൽ വിഷക്കൃമിന്യായമെന്നപോലെ സംഭവിക്കും. അത് ഓൎമ്മവെച്ചു നല്ല ഗോത്രങ്ങളിൽനിന്നു മാത്രമേ സ്ത്രീയെ അന്വേഷിക്കാവൂ.'– എന്നു പറഞ്ഞു. അതുപ്രകാരം അമ്മ നല്ല ഗോത്രത്തിൽ ഒരു കന്യകയെ നിശ്ചയിച്ചു പുത്രനെക്കൊണ്ടു വിവാഹം ചെയ്യിക്കുകയും ചെയ്തു. ആ ദമ്പതികൾ അന്യോന്യം

അനുരാഗത്തോടെ സുഖമായി കാലംകഴിച്ചു. എന്നാൽ, അവക്ക് സന്താനമുണ്ടായില്ല. സന്താനമില്ലാതെ ഖിന്നയായ മാതാവ്, ഇനിയും ഒരു പുത്രനുണ്ടായില്ലല്ലൊ. ഇവൾ പ്രസവിക്കില്ലെന്നു തോന്നുന്നു. എന്നാൽ രണ്ടാമതൊരു വിവാഹം കഴിച്ചുനോക്കിയാലോ' എന്നു പുത്രനോടാലോചിക്കുവാൻ തുടങ്ങി. അമ്മ അങ്ങിനെ ആലോചിക്കുമ്പോഴെല്ലാം പുത്രൻ അതിന്നനുസരിക്കാതെ സംസാരിക്കുന്നതു പതിവായിരുന്നു. ഒരു ദിവസം അമ്മയും മകനും കൂടി പതിവുപോലെ സംസാരിക്കുന്നതു ഭാൎയ്യ കേട്ടു. അവൾ ഇങ്ങിനെ ആലോചിച്ചു: 'ഞാൻ പ്രസവിക്കാത്തതിനാൽ ഭൎത്താവിന്നു രണ്ടാമതു വിവാഹത്തിന്നുള്ള ആലോചനയാണെന്നു തോന്നുന്നു. ഭൎത്താവ് ഇപ്പോൾ അതിന്നു സമ്മതമില്ലാത്ത നിലയിലാണ് സംസാരിക്കുന്നത്. എന്നാലും അവസാനം സമ്മതിക്കേണ്ടിവരും. എന്നാൽ എനിക്കു വലിയ ഉപദ്രവമായി. അതിന്നു ഞാൻതന്നെ ആലോചിച്ച് എന്റെ താല്പൎയ്യത്തിലുള്ള ഒരു സ്ത്രീയെ വിവാഹം ചെയ്യിക്കുന്നതാണ് നല്ലത്.' എന്നുനിശ്ചയിച്ച് അങ്ങിനെ ഭൎത്താവിനോടു പറയുകയും അതുപ്രകാരം അദ്ദേഹം രണ്ടാം വിവാഹം കഴിക്കുകയും ചെയ്തു. ആദ്യത്തെ ഭാൎയ്യ ഇങ്ങിനെയെല്ലാം ചെയ്യിച്ചുവെങ്കിലും

അതിനാലുണ്ടായ ക്രോധത്തെ അവൾ മനസ്സിൽ തന്നെ അടക്കിവെച്ചു. രണ്ടാമത്തെ ഭാൎയ്യയോടു, ഗൎഭശങ്ക വല്ലതുമുണ്ടെങ്കിൽ തന്നോടു പറയേണമെന്നു ഏല്പിച്ചിരുന്നു. അല്പകാലത്തിനുള്ളിൽ അനുജത്തിക്കു ഗൎഭമുണ്ടായി. ആ വിവരം ജ്യേഷ്ഠത്തിയോടു പറഞ്ഞു. അവൾ ആ ക്രോധത്തിന്റെ പ്രേരണയാൽ അനുജത്തിയുടെ ഗൎഭസ്രാവത്തിന്നായി എന്തോ ഒരു കഷായമുണ്ടാക്കിക്കൊടുത്തു. അനുജത്തിയാവട്ടെ യാതൊരു ദുഷ്ടവിചാരവും കൂടാതെ ആ കഷായത്തെ കുടിക്കുകയും അവളുടെ ഗൎഭംസ്രവിക്കുകയും ചെയ്തു. രണ്ടുമൂന്നുപ്രാവശ്യം ഇങ്ങിനെ ചെയ്തപ്പോൾ അയൽവക്കക്കാരിയായ ഒരു സ്ത്രീ അനുജത്തിയോടു അതിന്റെ കാരണങ്ങളെല്ലാം ചോദിച്ചു മനസ്സിലാക്കി. ഇനി ഗൎഭമുണ്ടായാൽ ജ്യേഷ്ഠത്തിയോടു പറയാതിരിക്കേണമെന്ന് ഉപദേശിച്ചു. അവൾ അപ്രകാരംതന്നെ നാലാമത്തു ഗൎഭമുണ്ടായപ്പോൾ ജ്യേഷ്ഠത്തിയോടു പറഞ്ഞില്ല. കാലക്രമത്താൽ ജ്യേഷ്ഠത്തി അറിഞ്ഞപ്പോൾ എന്നോടു പറയാഞ്ഞതെന്തെന്നു പരിഭവത്തോടെ അനുജത്തിയോടു ചോദിച്ചു. അതിന്നു അനുജത്തി, തന്റെ ഗൎഭങ്ങളെ നശിപ്പിച്ചതു ജ്യേഷ്ഠത്തിയാണെന്നു തനിക്ക് അറിവു കിട്ടിയതിനാലാണെന്നു പറഞ്ഞു. ജ്യേഷ്ഠത്തിക്കു ക്രോധം വ

ർഭിച്ചു. ഗർഭം അധികം വളർന്നിരുന്നുവെങ്കിലും അതി
നെയും കളയണമെന്നു അവൾ നിശ്ചയിച്ച് ആ
ക്രൂരകൃത്യത്തിന്നൊരുങ്ങി. ഉഗ്രവിഷമുള്ള ഔഷധ
ത്തിന്റെ ശക്തികൊണ്ടു ഗർഭത്തിന്നു മാത്രമല്ല ഗർഭി
ണിക്കും ജീവനാശത്തിന്നിടവന്നു. അവൾ മരണസ
മയത്തു, ജ്യേഷ്ഠത്തി ഇപ്രകാരം മൂന്നുനാലു ഗർഭങ്ങളെ
യും തന്നെയും നശിപ്പിച്ചുകളഞ്ഞതിന്നു വരുന്ന ജ
ന്മത്തിൽ പകരം ചെയ്തുകൊള്ളാമെന്നു പറഞ്ഞിട്ടാ
ണ് മരിച്ചത്. അതുപ്രകാരം അവൾ മറെറാരു ജ
ന്മത്തിൽ ജ്യേഷ്ഠത്തിയോടു പകരം ചെയ്തു. പിന്നെ
മനുഷ്യജന്മം ലഭിക്കാതെ, ജാത്യാ വൈരികളായ മൃ
ഗങ്ങളായി ജനിച്ചു അന്യോന്യം സന്താനനാശത്തെ
ചെയ്തുകൊണ്ടിരുന്നു. നാലഞ്ചുജന്മങ്ങൾ അങ്ങിനെ
കഴിഞ്ഞശേഷം പൂർവ്വജന്മപുണ്യശേഷത്താൽ മനു
ഷ്യജന്മം ലഭിച്ചുവെങ്കിലും ക്രോധം നശിക്കാത്തതി
നാൽ സന്താനനാശചിന്ത അവരുടെ ബുദ്ധിയിൽ
നിന്നു പിന്തിരിഞ്ഞില്ല. അവസാനം ശ്രാവസ്ഥി
എന്ന നഗരത്തിൽ ജ്യേഷ്ഠത്തി ഒരു ബ്രാഹ്മണസ്ത്രീയാ
യും അനുജത്തി ജ്യേഷ്ഠത്തിയെ ഉപദ്രവിക്കേണമെ
ന്നുള്ള ക്രോധാവേശത്താൽ ഒരു യക്ഷിയായും ജനി
ച്ചു. ജ്യേഷ്ഠത്തിക്കു വിവാഹം കഴിഞ്ഞു ഗർഭമുണ്ടായി
ഒരു ആൺകുട്ടിയെ പ്രസവിച്ചു. പ്രസവിച്ച ഉടനെ

യക്ഷിവന്നു കുട്ടിയെ തിന്നുകളഞ്ഞു. രണ്ടാമത്തും ഒരു ആൺകുട്ടിയുണ്ടായി. അതിനെയും യക്ഷി വന്നു തിന്നുകളഞ്ഞു. രണ്ടു കുട്ടികൾ ഇപ്രകാരം മരിച്ചപ്പോൾ, ഇനി ഇവിടെ പ്രസവിക്കില്ലെന്നു നിശ്ചയിച്ചു ജ്യേഷ്ഠത്തിയുടെ ജനിച്ച ഗൃഹത്തിലേക്കു പോയി അവിടെ പ്രസവിച്ചു. അതും ആൺകുട്ടിയായിരുന്നു. യക്ഷി അവിടെയും എത്തി. യക്ഷി വരുന്നതു കണ്ടപ്പോൾ, അവൾ കുട്ടിയെ എടുത്തുകൊണ്ടു ജേതവനവിഹാരത്തിലേക്കു ബുദ്ധനെ കാണുവാൻ ഓടി ചെന്നു. അതു കണ്ടപ്പോൾ ബുദ്ധൻ, ഇതെന്താണെന്നു ചോദിച്ചു. അപ്പോൾ അവൾ കുട്ടിയെ ബുദ്ധൻെറ കാല്ക്കൽ ഇട്ടു കരയുവാൻ തുടങ്ങി. അപ്പോഴെക്കു യക്ഷി ഓടി വരുന്നതു കണ്ടു. ബുദ്ധനെ കണ്ടപ്പോൾ യക്ഷി അവിടെതന്നെ നിന്നുകളഞ്ഞു. ത്രികാലജ്ഞനായ ബുദ്ധൻ, യക്ഷിയെ വിളിച്ചുവരുത്തി ഇങ്ങിനെ പറഞ്ഞു: 'നി ഇപ്പോൾ എൻെറ മുമ്പിൽ വന്നിട്ടില്ലെങ്കിൽ ഇപ്പോഴും നിൻെറ ക്രോധം ശമിച്ചിരിക്കയില്ല. ഇപ്പോൾ നിൻെറ ക്രോധം ശമിച്ചിരിക്കുന്നു. ഈ ക്രോധം ഹേതുവായിട്ടാണ് നിങ്ങൾ ഇതുവരെ കഴിഞ്ഞ ജന്മങ്ങളിൽ പരസ്പരവിരോധികളായി കഴിക്കേണ്ടിവന്നത്. ഈ ജന്മത്തിലും നിങ്ങൾ പൂർവ്വവാസനയാൽ പരസ്പരവിരോധികളായിത്തന്നെ സം

ഭവിച്ചിരിക്കുന്നു. ഇനി മേലിലെങ്കിലും ക്രോധത്തെ ത്യജിച്ചാൽ നിങ്ങൾക്കു സുഖമുണ്ടാവുന്നതാണ്. കീഴിൽ കഴിഞ്ഞ ജന്മങ്ങളിലുള്ള ദുഷ്കർമ്മങ്ങൾതന്നെ നിങ്ങൾക്ക് എത്രയോ ജന്മം അനുഭവിപ്പാനുണ്ട്. ഇനിയും നിങ്ങൾ ഇങ്ങിനെതന്നെ ക്രോധഗ്രസ്തകളായിരുന്നാൽ നിങ്ങൾക്കു സുഖമുണ്ടാവുമോ? ദുഃഖകാരണംതന്നെ ക്രോധമല്ലേ?

മാതാപിതൃഭ്രാതൃമിത്രജനങ്ങളെ
ക്രോധനിമിത്തംഹനിക്കുന്നിതുനരർ
അനർത്ഥമൂലംകോപംതാൻ
കോപംസംസാരബന്ധനം
ധർമ്മക്ഷയകരംകോപം
കോപംവർജ്ജിക്കസത്വരം.

കോപംതാൻയമനെന്നിഹ
ബോധംചെയ്തുള്ളസുജനമരുളുന്നു.
ക്രോധംതാൻനിജകൃത്യസു-
ബോധസഹസ്രാംശുവിന്നുദിർദ്ദിനവും.

ഇങ്ങിനെ പറഞ്ഞു അവരെ സമാധാനിപ്പിച്ചു. അന്യോന്യം സ്നേഹമുള്ളവരാക്കിത്തീർത്ത് അയക്കുകയും ചെയ്തു. യക്ഷിയെ, ജ്യേഷ്ഠത്തിയായ സ്ത്രീ മരണപര്യന്തം രക്ഷിച്ചുവന്നു. ക്രോധത്താലുണ്ടാവുന്ന അനർത്ഥം ഇപ്രകാരമാകുന്നു.'

———

## 7. ഭയം.

പണ്ടൊരിക്കൽ കാശിരാജ്യത്തു ബ്രഹ്മദത്തനെന്നു പേരായ ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹം ആട്ടിന്റെ മാംസമില്ലാതെ ഒരിക്കലും ഭക്ഷണം കഴിക്കുക പതിവില്ല. അതുകൊണ്ടു പരിചാരകൻ രണ്ടു ദിവസത്തേക്കുള്ള മാംസം എപ്പോഴും കരുതിവെക്കുക പതിവായിരുന്നു. ഒരു ദിവസം പരിചാരകൻ തയ്യാറാക്കി വെച്ചിരുന്ന മാംസത്തിനെ അവന്റെ അജാഗ്രത നിമിത്തം അരമനയിലെ നായ്ക്കൾ കട്ടുതിന്നുകളഞ്ഞു. പിറേറദിവസം രാവിലെ പരിചാരകൻ പേടിച്ചുവിറച്ച് മാംസത്തിന്നു എന്തു ചെയ്യേണ്ടമെന്നുള്ള വിചാരത്തോടെ കുറെ പണവും കയ്യിലെടുത്തു നഗരം മുഴുവനും മാംസമന്വേഷിച്ചു നടന്നു. അന്ന് ഏകാദശി ഉപവാസദിവസമായതുകൊണ്ടു മാംസം അല്പമെങ്കിലും കിട്ടുവാനിടവന്നില്ല. പരിചാരകന്നു ഭയവും വ്യസനവും വർദ്ധിച്ചു. മാംസമില്ലാതെ ഭക്ഷണം തയ്യാറാക്കിക്കൊടുത്താൽ രാജാവ് തന്നെ ശിക്ഷിക്കാതിരിക്കയില്ലെന്നു അവൻ ഉറച്ചു. ഭയാകുലചിത്തനായ ആ പരിചാരകൻ, ആപത്തിൽ നിന്നു രക്ഷപ്പെടുവാൻ ഉപായമെന്തെന്നു ആലോചിച്ചുതുടങ്ങി. എന്തിനു വ

ളുരെ പറയുന്നു. ശ്മശാനത്തിൽപോയി മനുഷ്യമാംസത്തെ എടുത്തു പാകംചെയ്തുകൊടുക്കുകതന്നെ, എന്നാണ് അവൻ നിശ്ചയിച്ചത്. ശ്മശാനത്തിൽപോയി ഒരു മനുഷ്യശവത്തിന്റെ തുടയിലുള്ള മാംസത്തെ മുറിച്ചുകൊണ്ടു വന്നു പാകംചെയ്തു പതിവുപ്രകാരം രാജാവിന്നു വിളമ്പുകയും ചെയ്തു. രാജാവു നല്ലവണ്ണം ഭക്ഷിച്ചുതുടങ്ങി. ആ മാംസത്തിന്നു അസാധാരണമായ ഒരു സ്വാദുള്ളതായി രാജാവിന്നു തോന്നുകയും, ഭക്ഷണാനന്തരം ഉത്സാഹകരമായ ദേഹശക്തി തോന്നുകയും ചെയ്തു. രാജാവിന്നു നരമാംസത്തിൽ അതി സ്വാദു തോന്നുവാനുള്ള കാരണം, അദ്ദേഹം പൂർവ്വജന്മത്തിൽ ഒരു യക്ഷനായിരുന്നപ്പോൾ നരമാംസം ഭക്ഷിച്ചിരുന്ന വാസനാബലമാകുന്നു. അന്നത്തെ മാംസം പരിചാരകന്ന് എവിടെനിന്നു കിട്ടിയതാണെന്നറിവാനായി രാജാവ്, മാംസം നല്ലതല്ലെന്നു നടിച്ചു, പരിചാരകനെ വിളിച്ചു ഇത്ര ചീത്തമാംസം നിനക്ക് എവിടെനിന്നു കിട്ടി? എന്നു ചോദിച്ചു. അവൻ, ദിവസേന കൊണ്ടുവരുന്ന ദിക്കിൽനിന്നുതന്നെയാണ് അന്നും മാംസം കൊണ്ടുവന്നതെന്നും പാകത്തിന്റെ വ്യത്യാസത്താൽ രുചിഭേദം വന്നതാണെന്നും പറഞ്ഞു. രാജാവിന്നു അവന്റെ വാക്കു തൃപ്തികരമാവാത്തതിനാൽ ദ്വേഷ്യത്തോടെ,

'നീ പറഞ്ഞതു എനിക്കു വിശ്വാസമായില്ല. പരമാൎത്ഥം പറഞ്ഞില്ലെങ്കിൽ ഇപ്പോൾ നിന്റെ ശിരഃഛേദം ചെയ്യും' എന്നു പറഞ്ഞു. അതുകേട്ടു പരിചാരകൻ, ഉണ്ടായ പരമാൎത്ഥമെല്ലാം പറഞ്ഞു. രാജാവു് സന്തോഷത്തോടെ, 'നീ ഇന്നു പാകംചെയ്ത മാംസത്തെപ്പോലെ ഇനി ദിവസം തയ്യാറാക്കി തരേണ്ടമെന്നു കല്പിച്ചു. പരിചാരകൻ:—'ദിവസേന നരമാംസം കിട്ടുവാൻ പ്രയാസമാണു്' എന്നു മറുവടി പറഞ്ഞു. രാജാവു്:— അതിനെന്താ പ്രയാസം? 'തടവിൽ കിടക്കുന്ന മനുഷ്യരെ ഓരോരുത്തരെ ഓരോ ദിവസം ഗോപ്യമായി കൊന്നു, നല്ലമാംസം പാകംചെയ്തുകൊള്ളുക' എന്നു കല്പന കൊടുത്തു. രാജകല്പനപ്രകാരം ദിവസേന ഓരോ തടവുകാരെ കൊല്ലുവാൻ തുടങ്ങിയതിനാൽ കുറേ കാലംകൊണ്ടു തടവുകാരെല്ലാം അവസാനിച്ചു. പരിചാരകൻ ആ വിവരത്തെ രാജാവിനോടറിയിച്ചു. അപ്പോൾ രാജാവു്, തന്റെ രാജ്യത്തിലുള്ള കള്ളന്മാരെ പിടിച്ചു വിചാരണയൊന്നും കൂടാതെതന്നെ ഹിംസിച്ചു മാംസമെടുത്തുകൊള്ളുവാൻ കല്പിച്ചു. ഇങ്ങിനെ കുറെക്കാലം കഴിയുമ്പോഴയ്ക്കു രാജ്യമെല്ലാം മനുഷ്യരുടെ എല്ലുകളാൽ നിറഞ്ഞു. അതുകണ്ടു നഗരവാസികൾ രാജാവിന്റെ അടുക്കൽചെന്നു, 'മഹാരാജാവേ! ഈ രാജ്യമാസക

ലം മനുഷ്യരുടെ അസ്ഥിസമ്പൂൎണ്ണമായിരിക്കുന്നു. ആ രൊ ഒരു മഹാ പാപി മനുഷ്യരെ കൊന്നുതിന്നുന്നുണ്ട്. അതു കണ്ടുപിടിച്ച്, ഈ ക്രൂരകൃത്യത്തെ നിൎത്തൽചെയ്യണം'— എന്നു പറഞ്ഞു. രാജാവ് അതുകേട്ടു് ഒന്നും സമാധാനം പറഞ്ഞില്ല. യുവരാജാവു വളരെ അനുതാപത്തോടെ, 'അല്ലയോ നഗരവാസികളേ! ഈ കാൎയ്യത്തെ കണ്ടുപിടിക്കുവാൻ ഇദ്ദേഹംതന്നെ യത്നം ചെയ്യുകയാം'. എന്നു പറഞ്ഞു, രാജഭടന്മാരെ വിളിച്ചു, ഗൂഢസഞ്ചാരത്താൽ അതിൻെറ കാരണത്തെ കണ്ടുപിടിച്ചു വരുവാൻ കല്പിച്ചു. പിറേറദിവസം രാത്രി ഒരു ഭടൻ ഗൂഢമായി സഞ്ചരിക്കുമ്പോൾ ഒരാൾ ഒരു സ്ത്രീയുടെ ശവത്തിൽനിന്നു മാംസത്തെ മുറിച്ചെടുത്തു ഒരു കൊട്ടയിലിടുന്നതു കണ്ടു. അതു കണ്ടപ്പോൾ ആ ഭടൻ, മററുള്ള ഭടന്മാരെ വിളിച്ചു വരുത്തി ആ മാംസക്കൊട്ടയോടുകൂടി അവനെ പിടിച്ചു യുവരാജാവിൻെറ അടുക്കലേക്കു കൊണ്ടുപോയി. യുവരാജാവ് അവനെ കണ്ടപ്പോൾ അരമനയിലെ പരിചാരകനാണെന്നറിഞ്ഞു വിവരം ചോദിച്ചു. അവൻ ആദ്യംമുതൽക്കുണ്ടായ വൃത്താന്തമെല്ലാം പറഞ്ഞു. യുവരാജാവിന്നു അവൻെറ വാക്കിൽ അത്ര വിശ്വാസം തോന്നാത്തതിനാൽ അതിൻെറ യഥാൎത്ഥത്തെ അന്വേഷിക്കുവാൻ ചില

ഭടന്മാരെ ഏല്പിച്ചു. അപ്പോൾ പരിചാരകൻ, 'അ
ല്ലയോ പ്രഭോ! എന്തിന്നു വെറുതെ ബുദ്ധിമുട്ടുന്നു? മ
ഹാരാജാവിന്റെ മുമ്പാകെത്തന്നെ ഞാൻ പറയാമ
ല്ലോ' എന്നു പറഞ്ഞു. അതു കേട്ടു യുവരാജാവു പി
റേറദിവസം ഭടന്മാരെയും പരിചാരകനെയും കൂട്ടി
ക്കൊണ്ടു മഹാരാജാവിന്റെ അടുക്കലേക്കു പോയി.
മഹാരാജാവാകട്ടെ, പരിചാരകൻ മാംസം പാകം
ചെയ്തു കൊണ്ടുവരാത്തതിനാൽ സംഗതി എന്തെ
ന്നാലോചിച്ചുകൊണ്ടിരിക്കയായിരുന്നു. അവർ മഹാ
രാജാവിനെ ചെന്നു കണ്ട് യുവരാജാവ്, 'ഈ പരി
ചാരകൻ ചില അസംഭാവ്യവാൎത്തകളെ പറയുന്നു.
ഇതു വാസ്തവമാണോ?' എന്നു ചോദിച്ചു. മഹാരാ
ജാവ്, 'അവൻ പറഞ്ഞതെല്ലാം സത്യമാണ്. അവ
ൻ ചെയ്തതും എന്റെ കല്പനയാലാണ്. നിരപരാധി
യായ അവനെ ഒന്നും ഉപദ്രവിക്കരുത്' എന്നു പറ
ഞ്ഞു. അതു കേട്ട് യുവരാജാവ്, 'ഈ പ്രവൃത്തി അ
ങ്ങേക്കു യോഗ്യമല്ല. ഇതു രാക്ഷസന്മാരുടെ പ്രവൃത്തി
യാണ്. ഇതു ഉടനെ നിൎത്തേണ്ടതാണ്' എന്നു പറ
ഞ്ഞു. മഹാരാജാവ്, അതു നിൎത്തൽ ചെയ്വാൻ ത
ന്നാൽ അസാദ്ധ്യമാണെന്നു പറഞ്ഞു. അതു കേട്ടു
നഗരവാസികൾ, 'അങ്ങിനെയാണെങ്കിൽ ഈ രാ
ജാവു രാജ്യം ഭരിപ്പാൻ യോഗ്യനല്ല. അതുകൊണ്ട്

രാജാവിനെ രാജ്യത്തിൽനിന്നു പുറത്താക്കേണ്ടതാ ണ്' എന്നു പറഞ്ഞു. അതു കേട്ടപ്പോൾ യുവരാജാ വ് മഹാരാജാവിനോടു, 'ഇതു കേട്ടില്ലേ? ദുഷ്ടവൃത്തി യെ നിൎത്തുന്നതാണ് നല്ലത്.' എന്നു പറഞ്ഞു. എ ന്നാൽ സാദ്ധ്യമല്ലെന്നുള്ള മറുവടി മാത്രമേ രാജാവു പറഞ്ഞുള്ളു. അപ്പോൾ പുരവാസികൾ രാജാവിനെ പിടിച്ചു രാജ്യത്തിൽനിന്നു പുറത്താക്കി. ആ പരിചാ രകൻ ഭയം നിമിത്തം ചെയ്ത ദുഷ്ടവൃത്തിയാൽ തനി ക്കും രാജാവിന്നും രാജ്യത്തിന്നും അനേകവിധ സങ്കട ങ്ങളെ ഉണ്ടാക്കിത്തീൎത്തു. ഇതൊന്നും ചെയ്യാതെ ആദ്യംതന്നെ മാംസത്തെ നായ തിന്നുകളഞ്ഞു എ ന്ന ഭയം കൂടാതെ പറഞ്ഞിരുന്നാൽ ഇപ്രകാരമുള്ള അനേകായിരം പാപകൎമ്മങ്ങൾക്ക് ഇടവരുന്നതല്ലാ യിരുന്നു.

—

## 8. മൂഢത.

പണ്ടു ബുദ്ധഭഗവാൻ ജേതവനവിഹാരത്തിൽ വസിക്കുമ്പോൾ ഒരു ദിവസം, ഇന്ന് ആൎക്കാണ് സദുപദേശം നല്കേണ്ടതെന്ന് ആലോചിച്ചു. അപ്പോൾ കൌരവരാജ്യത്തിൽ മാഗന്ധിയെന്നുപേരായ ഒരു ബ്രാഹ്മണനും അദ്ദേഹത്തിൻെറ ഭാൎയ്യയും തൻെറ ഉപദേശത്തിന്നു പാത്രങ്ങളായി ഭവിച്ചിരിക്കുന്നുവെന്നറിഞ്ഞു ബുദ്ധൻ അവരുടെ വാസസ്ഥലത്തേക്കു പുറപ്പെട്ടു. അവിടെ ചെന്നപ്പോൾ മാഗന്ധി സ്നാനസന്ധ്യാവന്ദനാദികൾക്കായി പോയിരിക്കുകയാണെന്നറിഞ്ഞ് അദ്ദേഹം കുളിക്കുന്ന നദിയിലേക്കു പോയി അവിടെ ഒരു മരത്തണലിൽ മിണ്ടാതിരുന്നു. മാഗന്ധി സന്ധ്യാവന്ദനാദികൾ കഴിഞ്ഞു മടങ്ങുവാൻ തുടങ്ങുമ്പോൾ ബുദ്ധനെ കണ്ട് അത്ഭുതത്തോടെ ആലോചിച്ചു: 'ഇദ്ദേഹം എത്ര തേജസ്വിയായിരിക്കുന്നു. എത്രയോ ക്ഷത്രിയരാജകുമാരന്മാർ എൻെറ പുത്രിയെ വിവാഹം ചെയ്വാനാഗ്രഹിച്ചു വന്നിരുന്നുവല്ലൊ. അവരാരും അദ്ദേഹത്തെപ്പോലെ സൌന്ദൎയ്യവും തേജസ്സും ഉള്ളവരായിരുന്നില്ല. ഏതായാലും രൂപവതിയായ എൻെറ പുത്രിയെ ഇദ്ദേഹത്തിന്നുതന്നെ കൊടുക്കണം.' ഇങ്ങിനെ ആലോചിച്ചുകൊണ്ടു

വേഗം ഗൃഹത്തിലേക്കു പോയി ഭാൎയ്യയെ വിളിച്ച്, 'നമ്മുടെ പുത്രിക്കനുരൂപനായ ഒരു പുരുഷനെ ഞാൻ ഇന്നു കണ്ടെത്തിയിരിക്കുന്നു. അതുകൊണ്ടു പുത്രിയെ വേഗം കുളിപ്പിച്ച് അലങ്കരിപ്പിച്ചു കൊണ്ടുവരു' എന്നു പറഞ്ഞു. അതു കേട്ട് ആ ബ്രാഹ്മണസ്ത്രീ പുത്രിയെ കുളിപ്പിച്ചലങ്കരിപ്പിച്ചു ഭൎത്താവിനോടു വിവരം പറഞ്ഞു. അതിലകത്തു ബുദ്ധൻ തനിക്കു വേണ്ടുന്ന ആഹാരത്തെ ഭിക്ഷാടനം ചെയ്തു സമ്പാദിച്ചു തനിക്ക് ഇരിക്കുവാനുള്ള സ്ഥലത്തു ചെന്നിരുന്നു. മാഗന്ധിയും ഭാൎയ്യയുംകൂടി പുത്രിയെ കൂട്ടിക്കൊണ്ടു ബുദ്ധനെ അന്വേഷിച്ച് ആ സ്ഥലത്തേക്കു ചെന്നു. പോകുന്ന വഴിയിൽ ബുദ്ധന്റെ കാലടികൾ പതിഞ്ഞിരിക്കുന്നതുകണ്ടു, മാഗന്ധി ഭാൎയ്യയോടു പറഞ്ഞു: 'അദ്ദേഹത്തിന്റെ കാലടികളെ നോക്കുക. നിനക്കു രേഖകളുടെ ലക്ഷണങ്ങൾ അറിയാമല്ലൊ. ഇദ്ദേഹം എങ്ങിനെയുള്ളവനാണെന്നു നോക്കി പറയുക. അതുകേട്ട് ആ ബ്രാഹ്മണസ്ത്രീ നല്ലവണ്ണം കാലടികളിലുള്ള രേഖകളെ നോക്കി— 'ഇദ്ദേഹം ഒരു കുടുംബിയായി ജീവകാലം കഴിക്കുകയുണ്ടാവില്ല.' എന്നു പറഞ്ഞുകൊണ്ടു ബുദ്ധന്റെ അടുക്കെ ചെന്നു ദേഹമാസകലം ഒന്നു നോക്കി ആ ബ്രാഹ്മണസ്ത്രീ ഭൎത്താവിനോട്:— 'ഇദ്ദേഹം പ്രപഞ്ചകാൎയ്യത്തിൽ വിരക്ത

നാണ്. അതുകൊണ്ടു നമ്മളുടെ കാര്യം ഇദ്ദേഹ ത്തെക്കൊണ്ടു സാധിക്കുകയില്ല' എന്നു പറഞ്ഞു. അങ്ങിനെ പറഞ്ഞതു ബുദ്ധൻ കേട്ടു. ബ്രാഹ്മണനാവട്ടെ, ഭാര്യ പറഞ്ഞതിനെ കൂട്ടാക്കാതെ പുത്രിയെ പിടിച്ച് ഒരു കയ്യിൽ ജലവുമെടുത്തു ബുദ്ധന്റെ അടുക്കൽ ചെന്ന്, 'അല്ലയോ മഹാത്മാവേ! അങ്ങുന്ന് എന്റെ പുത്രിക്ക് അനുരൂപനായ വരനാകുന്നു. അതുകൊണ്ട് എന്റെ പുത്രിയെ ഞാനിതാ തരുന്നു. സ്വീകരിച്ചുകൊള്ളുക. എന്നു പറഞ്ഞുകൊണ്ടു ബുദ്ധന്റെ കയ്യിൽ ജലം ഒഴിച്ചുകൊടുക്കാൻ തുടങ്ങി. അതുകണ്ടു ബുദ്ധൻ വെറുപ്പോടെ മുഖം തിരിച്ചു പറഞ്ഞു:— അല്ലയോ ബ്രാഹ്മണ! ഞാൻ ഗയയിൽ ബോധിവൃക്ഷത്തിൻകീഴിൽ നിർവ്വാണമാർഗ്ഗത്തെ ആലോചിച്ചുകൊണ്ടിരിക്കുമ്പോൾ കാമദേവൻ എത്രയോ രൂപലാവണ്യമുള്ള മൂന്നു സ്ത്രീകളെ എന്റെ മനസ്സിളക്കുവാനായി അയച്ചിരുന്നു. അവക്ക് എന്നെ വശീകരിപ്പാൻ സാധിച്ചില്ല. അവരുടെ രൂപലാവണ്യമെവിടേ? ഇവളുടെ രൂപലാവണ്യമെവിടേ? അങ്ങിനെയിരിക്കേ, ഞാൻ ഇവളെ സ്വീകരിക്കുമോ? നിങ്ങളുടെ മൂഢതകൊണ്ടല്ലേ ഇവളെ എന്റെ അടുക്കെ കൊണ്ടുവന്നത്? ഭിക്ഷുവായ ഞാൻ ഇവളെ സ്വീകരിച്ചാൽ എന്റെ ആശ്രമഭ്രംശം വന്നു നര

കാനുഭവത്തിന്നാളാവില്ലേ? വിഷയവിരക്തനാണ് ഞാൻ എന്നു നിങ്ങഠം അറിഞ്ഞിട്ടും വിഷയസുഖാനുഭവത്തിൽ ആഗ്രഹമുള്ള ഇവളെ എനിക്കു തന്നാൽ അവഠംക്കും ആഗ്രഹം സാധിക്കാതെ ബുദ്ധിമുട്ടുവാനിടവരുന്നതല്ലേ? ഈ വിധ പാപകൎമ്മങ്ങളെ ചെയ്യാൻ നിങ്ങളെ പ്രേരിപ്പിച്ചതു നിങ്ങളുടെ മൂഢതയാണ്. ഈ മൂഢതയെ നിങ്ങഠം ത്യജിക്കാതിരുന്നാൽ നിങ്ങഠംക്കു സൽഗതി ലഭിക്കുമോ? നിങ്ങഠംക്കു ഈ മൂഢതയെ ത്യജിക്കുവാനുള്ള ഉപായം തത്വവിചാരമാകുന്നു. അതു ഞാൻ പറയാം.

ഭോഗങ്ങളെല്ലാംക്ഷണപ്രഭാചഞ്ചലം
വേഗേനനഷ്ടമാമായുസ്സുമോൎക്കനീ
വഹ്നിസംതപ്തലോഹസ്ഥാംബുബിന്ദുനാ
സന്നിഭംമൎത്ത്യജന്മംക്ഷണഭംഗുരം.
ചക്ഷുശ്രവണഗളസ്ഥമാംദൎദ്ദുരം
ഭക്ഷണത്തിന്നപേക്ഷിക്കുന്നതുപോലെ
കാലാഹിനാപരിഗ്രസ്തമാംലോകവും
ആലോലചേതസാഭോഗങ്ങഠംതേടുന്നു.
പുത്രമിത്രാൎത്ഥകളത്രാദിസംഗമ-
മെത്രയുമല്പകാലസ്ഥിതമോൎക്കനീ
പാന്ഥർപെരുവഴിയമ്പലംതന്നിലെ
താന്തരായ്ക്കൂടിവിയോഗംവരുമ്പോലെ.

നദ്യാമൊഴുകുന്നകാഷ്ഠങ്ങൾപോലെയും
എത്രയും ചഞ്ചലമാലയസംഗമം
ലക്ഷ്മിയുമസ്ഥിരയല്ലോമനുഷ്യൎക്ക
നില്ക്കുമോയൌവനവുംപുനരധ്രുവം.
രംഗാദിസങ്കുലമായുള്ളസംസാര
മാകാനിരൂപിക്കിൽസ്വപ്നതുല്യംസഖേ!
ഗാൎഗ്ഗന്ധൎവ്വനഗരസമമതിൽ
മൂഢന്മാർനിത്യമനുവൎത്തിച്ചീടുന്നു.
ദേഹോഹമെന്നുള്ളബുദ്ധിമനുഷ്യൎക്ക
മോഹമാതാവാമവിദ്യയാകുന്നതും
ദേഹേന്ദ്രിയപ്രാണബുദ്ധ്യാദികൾക്കെല്ലാം
ആഹന്തമേലേവസിപ്പതാത്മാവുകേൾ.
ശുദ്ധസ്വയംജ്യോതിരാനന്ദപൂൎണ്ണമാം
സൎവൈകസാക്ഷിണംസൎവ്വജ്ഞമീശ്വരം
സൎവ്വദാചേതസിഭാവിച്ചുകൊൾകനീ
ഞാനിപ്പറഞ്ഞതെല്ലാമെധരിച്ചുതൽ-
ജ്ഞാനസ്വരൂപംവിചാരിച്ചുമാനസേ.
മൂഢതയൊക്കെത്ത്യജിച്ചുനിത്യംപര-
മാനന്ദരൂപനായ്ത്തന്നെഭവിക്കനീ.

ഇങ്ങിനെയുള്ള സദുപദേശത്തെ കേട്ടു ബോധവാനായി ഭവിച്ച ബ്രാഹ്മണൻ തന്റെ മൂഢതയെ ഓൎത്തു ലജ്ജിച്ചു ബുദ്ധനെ നമസ്കരിച്ചുപോവുകയും ചെയ്തു.

## 9. മദ്യപാനം.

പണ്ടൊരിക്കൽ ശ്രാവസ്ഥിനഗരത്തിൽ സഭാമിത്രൻ എന്നു പേരായി ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹം രാജ്യപരിപാലനം ചെയ്യുന്ന കാലത്ത് ഒരു ദിവസം കാശിരാജ്യത്തിൽനിന്നു രണ്ടു കച്ചവടക്കാർ ശ്രാവസ്ഥിനഗരത്തിൽ വന്നു. അവർ പുതിയതായി കണ്ടുപിടിച്ചിരിക്കുന്ന മദ്യത്തിന്റെ ഗുണങ്ങളെക്കുറിച്ചു രാജാവിനോടു പ്രശംസിച്ചു. രാജാവിന്ന് അതു കേട്ട ഉടനെ മദ്യത്തിൽ അഭിരുചി ജനിക്കുകയും തന്റെ രാജധാനിയിൽവെച്ച് ആ മദ്യത്തെ ഉണ്ടാക്കുവാനായി അവരോട് ആവശ്യപ്പെടുകയും ചെയ്തു. അവർ ഉടനെതന്നെ അതിന്നുവേണ്ടുന്ന ഉപകരണങ്ങളെ വാങ്ങി അഞ്ഞൂറു വലിയ പാത്രങ്ങളിൽ മദ്യം ഉണ്ടാക്കുവാൻ തുടങ്ങി. ഓരോ പാത്രത്തിന്നരികിലും ഓരോ പൂച്ചകളെയും കെട്ടിയിട്ടിരുന്നു. എല്ലാ പാത്രങ്ങളിൽനിന്നും മദ്യം തിളച്ചു പുറത്തേക്കു വന്നിരുന്നതിനെ എല്ലാ പൂച്ചകളും നക്കിക്കുടിച്ചു. ഉടനെതന്നെ ആ പൂച്ചകളെല്ലാം മോഹാലസ്യപ്പെട്ടു വീണു. അതു കണ്ടു രാജഭടന്മാർ ഓടിച്ചെന്നു രാജാവിനെ അറിയിച്ചു. രാജാവ് ഉടനെതന്നെ ആ കച്ചവടക്കാരെ രണ്ടുപേരെയും തൂക്കി

ക്കൊല്ലുവാൻ കല്പിച്ചു. ഇതെല്ലാം കഴിഞ്ഞപ്പോഴെ ക്ക വൃദ്ധകളെല്ലാം എഴുനീററ് ആനന്ദത്തോടെ കളിക്കുവാൻ തുടങ്ങി. ആ വിവരവും രാജഭടന്മാർ രാജാവിനെ അറിയിച്ചു. അതു കേട്ടപ്പോൾ രാജാവിന്നു, താൻ വിഷമാണെന്നു തെററിധരിച്ചു രണ്ടുപേരെ കൊല്ലിച്ചതിന്നു പശ്ചാത്താപമുണ്ടായി. അനന്തരം രാജാവ് ഒരു വലുതായ സഭാമണ്ഡപമുണ്ടാക്കുവാൻ കല്പിച്ചു. ആ സഭാമണ്ഡപത്തിൽ എല്ലാ ജനങ്ങളേയും വരുത്തി താൻ സിംഹാസനത്തിൽ ഇരുന്ന് എല്ലാവരോടും മദ്യത്തിൻെറ രുചി എന്തെന്നു നോക്കുവാൻ പറഞ്ഞു. ആ സമയത്തു ദേവേന്ദ്രൻ ദേവലോകത്തുനിന്നു, ഭൂലോകത്തിൽ ആരെല്ലാമാകുന്നു ധർമ്മപ്രകാരം നടക്കുന്നതെന്നു നോക്കി. അപ്പോൾ, സഭാമിത്രൻ തൻെറ മന്ത്രിമാരോടും പൌരന്മാരോടുംകൂടി ഇരുന്നു മദ്യപാനം ചെയ്യുവാൻ തുടങ്ങുന്നതു കണ്ടു. അതുകണ്ടു ദേവേന്ദ്രൻ, ഈ രാജാവ് ഇങ്ങിനെ തുടങ്ങിയാൽ ഈ ജംബുദ്വീപുതന്നെ നശിച്ചുപോകുമെന്നു വിചാരിച്ച്, ഒരു ബ്രാഹ്മണവേഷം ധരിച്ചു കയ്യിൽ ഒരു പാത്രം മദ്യവുമെടുത്ത് ആ രാജസഭയിൽ വന്നു. രാജാവിനോട്—'ഇതാ എൻെറ കയ്യിലുള്ള പാത്രത്തെ വാങ്ങുക' എന്നു പറഞ്ഞു. 'അല്ലയോ ബ്രാഹ്മണ! അവിടന്ന് എവിടെനിന്നാണ് വരുന്ന

ത്? പൂൎണ്ണചന്ദ്രനുദിച്ചതുപോലെ ശോഭിക്കുന്നുവല്ലോ. അങ്ങയുടെ ദേഹകാന്തി ദിക്കെല്ലാം വ്യാപിക്കുന്നു. ആകാശത്തിൽ നടക്കുകയും നില്ക്കുകയും ചെയ്യുന്നുവല്ലോ. അങ്ങുന്നു ദേവനോ? എന്നു ചോദിച്ചു. ബ്രാഹ്മണൻ അതുകേട്ട് ചോദ്യങ്ങൾക്കൊന്നും മറുവടി പറയാതെ, ഈ പാത്രം വില്ക്കുവാനാണ് ഞാൻ കൊണ്ടുവന്നിരിക്കുന്നത്. വാങ്ങുവാൻ വിചാരിക്കുന്നുണ്ടോ? എന്നു മാത്രം ചോദിച്ചു. രാജാവ്:— അങ്ങുന്ന് ആരാണ്? ഈ പാത്രത്തിലെന്താണ്? ബ്രാഹ്മണൻ— 'അല്ലയോ രാജാവേ! ഈ പാത്രത്തിൽ നെയ്യല്ല, പാലല്ല, തേനല്ല, എണ്ണയുമല്ല ഇതിലുള്ള പദാൎത്ഥം സകല ആപത്തുകൾക്കും സകല നഷ്ടകഷ്ടങ്ങൾക്കും കാരണമായ ഒരു വസ്തുവാണ്. ]ഇതിനെ വിസ്താരമായി പറയാം. എന്നു പറഞ്ഞു താഴെ പറയുംപ്രകാരം പറഞ്ഞു—

മദ്യത്താൽവരുമുന്മാദം
ഉന്മാദാൽപാപവൃത്തിയും
പാപവൃത്ത്യാനരകവും
മദ്യംതള്ളുകതള്ളുക.

നന്മയെല്ലാമകററീടും
മധുസേവിക്കൊലാപുമാൻ
മധുപാവലിവംശത്തെ

നശിപ്പിക്കുന്നതില്ലയോ.
എത്രയോമിതമായിട്ടും
മദ്യപാനംതുടങ്ങൊലാ
തുടങ്ങുകിൽവളൎന്നിടും
വളൎന്നാൽനാശവുംഫലം.
തിരെത്തീരുംസുബോധംവിവിധദുരിതകൃ-
ത്യങ്ങൾനിത്യംഭവിക്കും
ദാരിദ്ര്യംവന്നുകൂടുംസകലരുമൊരുപോൽ
നിന്ദചെയ്യുംനിതാന്തം
ആരോഗ്യംസൌഖ്യമോജസ്സിതുകൾസപദിതീ
ൎന്നിടുമിത്യാദിയായു-
ള്ളോരോദോഷംനിനച്ചാൽഹഹഹ!മദിരസേ-
വിക്കുവാനാക്കുതോന്നും.

അതെല്ലാം കേട്ടു സഭാമിത്രൻ ഭക്തിയോടുകൂടി ബ്രാഹ്മണനോടു പറഞ്ഞു:— 'അല്ലയോ ബ്രാഹ്മണാ! അങ്ങുന്ന് ഇഹലോകത്തിലും പരലോകത്തിലും ഗു ണകരമായി ഭവിക്കുന്ന ഉപദേശങ്ങളെ തന്നതിനു ഞാൻ അങ്ങെക്ക് എപ്പോഴും കൃതജ്ഞതയുള്ളവനാ യിരിക്കുന്നതിനു പുറമെ ധാന്യങ്ങളും തോട്ടങ്ങളും നിറഞ്ഞതായ അഞ്ചു ഗ്രാമങ്ങളെയും എഴുനൂറു കാ ളകളെയും നല്ല കുതിരകളെ കെട്ടിയ പത്തു രഥങ്ങ ളെയും ഞാനിതാ തരുന്നു. അതു കേട്ടു ബ്രാഹ്മണൻ

ബ്രാഹ്മണരൂപത്തെ ത്യജിച്ച ദേവേന്ദ്രനായിത്തന്നെ നിന്നു രാജാവിനോട് ഇപ്രകാരം പറഞ്ഞു: — 'അല്ലയോ രാജാവേ! എനിക്കു തന്ന സാധനങ്ങളെല്ലാം അങ്ങുന്നുതന്നെ എടുത്തുകൊള്ളുക. ഞാൻ പറഞ്ഞതുപോലെ മദ്യപാനാദികളെ ത്യജിച്ച്, ധർമ്മത്തോടെ രാജ്യപരിപാലനം ചെയ്യുക. സൽക്കർമ്മങ്ങളെ അനുഷ്ഠിക്കുക. എന്നു പറഞ്ഞു ദേവേന്ദ്രൻ മറയുകയും ചെയ്തു. സുഭാമിത്രൻ ഉണ്ടാക്കിച്ച സഭാമണ്ഡപത്തെയും പാത്രങ്ങളെയും നശിപ്പിച്ചുകളയുവാൻ കല്പിക്കുകയും ധർമ്മത്തോടുകൂടിയും സൽക്കർമ്മാനുഷ്ഠാനങ്ങളിൽ ശ്രദ്ധയോടുകൂടിയും വളരെക്കാലം രാജ്യപരിപാലനം ചെയ്ത് അനന്തരം സ്വർഗ്ഗത്തിലേക്കു പോവുകയും ചെയ്തു.

—ooo—

## 10. അകാലസഞ്ചാരം.

പണ്ടൊരിക്കൽ കാശിരാജ്യത്തിലെ ഒരു രാജാവ്, ഒരു ദിവസം രാത്രിയിൽ പുത്രകളത്രാദികളോടു കൂടി ഗംഗാനദിയിൽ സ്നാനം ചെയ്വാൻ പോയി. രാജാക്കന്മാൎക്കു സ്നാനത്തിന്നായി നിയമിക്കപ്പെട്ട കടവിൽ ചെന്ന് എല്ലാവരുടെയും ആഭരണങ്ങളെല്ലാം അഴിച്ചുവെച്ചു സ്നാനത്തിന്നിറങ്ങി. ആഭരണാദികളെ സൂക്ഷിച്ചുനില്ക്കുവാനായി ഒരു കാവല്ക്കാരനെ നിൎത്തീട്ടുണ്ടായിരുന്നു. അവൻ, രാജാവു മുതലായവർ സ്നാനം ചെയ്യുന്നതിനെ നോക്കിക്കൊണ്ട് അവിടെ നടന്നിരുന്നു. ആ സമയത്ത് അകാലസഞ്ചാരം ചെയ്യുന്ന ഒരു മനുഷ്യൻ ആ വഴിക്കു കടന്നുപോയി. അപ്പോൾ തന്നെ അവിടെയുള്ള വൃക്ഷത്തിന്മേലിരുന്ന് ഒരു വാനരൻ, ആഭരണങ്ങളുടെ ഇടയിൽ മിന്നിക്കൊണ്ടിരുന്ന ഒരു വൈഡൂൎയ്യരത്നമാലയെക്കണ്ട്, വേഗം താഴത്തിറങ്ങിവന്ന് ആ മാലയെ മാത്രം എടുത്തു വൃക്ഷത്തിന്റെ മുകളിലേക്കു പോവുകയും ചെയ്തു. വാനരൻ വന്നതും മറ്റും കാവല്ക്കാരൻ കണ്ടതുമില്ല. രാജാവും മറ്റും സ്നാനം കഴിഞ്ഞു വസ്ത്രാഭരണാദികളെ ധരിപ്പാൻ തുടങ്ങി. രാജപത്നിയുടെ വൈഡൂൎയ്യമാല കാണാത്തതിനാൽ പരിഭ്രമിച്ചു ദേ

ഷ്യത്തോടെ കാവല്ക്കാരനോടു, മാല എവിടെ? എ
ന്നു ചോദിച്ചു. അവർ അതു കേട്ട തൽക്ഷണം പ
രിഭ്രമിച്ചു നിന്നു. അല്പനേരം കഴിഞ്ഞു് ആലോചി
ച്ചപ്പോൾ, ആ വഴിക്കു പോയിരുന്ന വഴിപോക്കനെ
ല്ലാതെ മറ്റാരും എടുപ്പാനിടയില്ലെന്നു തീർച്ചപ്പെടു
ത്തി. വേഗം ആ മനുഷ്യനെ തിരഞ്ഞു് ഓടി. അ
ധികദൂരം പോകുന്നതിന്നു മുമ്പെ തന്നെ അവനെ
കണ്ടുമുട്ടി. അവനെ പിടിച്ചുവലിച്ചു കൊണ്ടുവന്നു
രാജസന്നിധിയിൽ നിൎത്തി. രാജാവിനെയും മറ്റും
കണ്ടുപേടിച്ചു വിറച്ചതിനാൽ മാല എടുത്തതു താൻ
തന്നെ എന്നു അവൻ സമ്മതിച്ചു. മാലയെ ആ പ
ട്ടണത്തിൽ കോടീശ്വരപ്രസിദ്ധനായ ഒരു ധനവാൻെറ
കയ്യിൽ കൊടുത്തിട്ടുണ്ടെന്നും പറഞ്ഞു. ഉടനെ ആ
ധനികനെ വരുത്തി ചോദിച്ചു. അയാളും പരിഭ്രമ
ത്താൽ ഒരു വിദ്വാൻെറ കയ്യിൽ കൊടുത്തതായി
പറഞ്ഞു. 'വിദ്വാനെ വരുത്തി ചോദിച്ചപ്പോൾ അ
യാൾ, ഒരു മാസത്തിന്നുള്ളിൽ മറ്റൊരു മാലയെ
കൊണ്ടുവന്നു തരാമെന്നു പറഞ്ഞു. ആ വിദ്വാൻ,
ധനികനെയും അകാലസഞ്ചാരിയായ വഴിപോക്ക
നെയും വിളിച്ചു, മാലയുടെ വൃത്താന്തമെല്ലാം ചോ
ദിച്ചു. ആ കൂട്ടത്തിൽ, അവിടെ വല്ല മൃഗങ്ങളുമു
ണ്ടായിരുന്നുവൊ? എന്നും ചോദിച്ചു. വഴിപോക്കൻ

ചില വാനരന്മാരുണ്ടായിരുന്നതായി പറഞ്ഞു. അ
തു കേട്ട വിദ്വാനു കാൎയ്യം മനസ്സിലായതിനാൽ കു
റെ പുഷ്പമാലകളെ എടുത്തുകൊണ്ടു രാജാവു കുളി
ച്ചിരുന്ന കടവിൽ ചെന്നു, ചില കുരങ്ങന്മാരെ പി
ടിച്ചു, പുഷ്പമാലകളെ അവയുടെ കഴുത്തിൽ കെട്ടി
വിട്ടയച്ചു. പുഷ്പമാല കഴുത്തിലിട്ട കുരങ്ങന്മാരെ കണ്ട
പ്പോൾ വൈരമാലയെ എടുത്തുകൊണ്ടുപോയ കുര
ങ്ങൻ അതിനെ എടുത്തു കഴുത്തിലിട്ടുകൊണ്ടു താഴ
ത്തുവന്നു. വിദ്വാൻ അതുകണ്ടു വേഗം ആ കുരങ്ങ
നെ പിടിച്ചു മാലയെ അഴിച്ചെടുത്തു മാലയുംകൊ
ണ്ടു രാജാവിൻെറ അടുക്കൽ പോയി, മാലയെ രാ
ജാവിന്നു കൊടുത്തു തൊഴുതുനിന്നു. അപ്പോൾ രാ
ജാവു, മാല എവിടെനിന്നാണ് കൊണ്ടുവന്നതെന്നു
ചോദിച്ചു. അപ്പോൾ വിദ്വാൻ ഉണ്ടായ പരമാൎത്ഥ
മെല്ലാം പറഞ്ഞുകേൾപ്പിച്ചു. രാജാവു വിസ്മിതചി
ത്തനായി, സന്തോഷത്തോടെ ആ വിദ്വാന് നല്ല
സമ്മാനം കൊടുത്തയക്കുകയും ചെയ്തു. പിന്നെ ആ
കാലസഞ്ചാരിയെ വിളിച്ചു രാജാവ് ഇങ്ങിനെ പറ
ഞ്ഞു:— നീ അകാലത്തിൽ സഞ്ചരിച്ചതുകൊണ്ടു
ണ്ടായ ആപത്തു കണ്ടില്ലേ? നിനക്കു മാത്രമല്ല, മ
റ്റു രണ്ടുപേൎക്കുകൂടി ആപത്തു വരുമായിരുന്നു. ആ
വിദ്വാൻെറ ബുദ്ധിസാമൎത്ഥ്യം കൊണ്ടല്ലെ നീ ഇ
പ്പോൾ മരണശിക്ഷയിൽനിന്നു രക്ഷപ്പെട്ടത്? അതു
കൊണ്ട് ഇനി അകാലസഞ്ചാരത്തെ നീ നിൎത്തൽ
ചെയ്യണം. എന്നു പറഞ്ഞ് അവനെ വിട്ടയക്കുക
യും ചെയ്തു. ഇങ്ങിനെയാകുന്നു അകാലസഞ്ചാരത്താ
ലുണ്ടാവുന്ന ദോഷങ്ങൾ.

## 11. നൃത്തനാട്യങ്ങൾ.

പണ്ടൊരു കാലത്തിൽ മഗധരാജ്യത്തിൽ ഒരു പ്രഭുവുണ്ടായിരുന്നു. അദ്ദേഹത്തിന്ന് ഒരു പുത്രനുണ്ടായി. പ്രഭു ദ്രവ്യസമ്പന്നനായതുകൊണ്ടു പുത്രനു ധനസമ്പാദനത്തിന്നുള്ള വിദ്യകളെ ഒന്നും പഠിപ്പിച്ചില്ല. വിനോദത്തിന്നായി സംഗീതം മുതലായ വിദ്യകളെയാണ് അഭ്യസിപ്പിച്ചത്. അതേരാജ്യത്തിൽ മറെറാരു പ്രഭുവിന്റെ പുത്രിയും സംഗീതനൃത്താദികളിൽ വിദഗ്ദ്ധയായിരുന്നു. ആ കന്യകയെ മേല്പറഞ്ഞ പ്രഭുപുത്രൻ വിവാഹം ചെയ്തു. ആ ദമ്പതികൾ അവരുടെ അച്ഛനമ്മമാൎക്ക് ഏകപുത്രനും ഏകപുത്രിയുമായിരുന്നു. കുറെക്കാലം കഴിഞ്ഞപ്പോൾ അവരുടെ മാതാപിതാക്കന്മാർ മരിച്ചുപോയതിനാൽ രണ്ടു കൂട്ടരുടെയും സ്വത്തുക്കൾ ഒരുമിച്ചു ചേൎന്നതുകൊണ്ട് അത് അളവററ ദ്രവ്യമായിത്തീൎന്നു.

യൌവനകാലം, ദ്രവ്യം,
വകതിരിവില്ലായ്ക, കേൾ പ്രഭുത്വമിവ
ഓരോന്നുമനൎത്ഥദമാം
എല്ലാം ചേൎന്നീടിലെന്തുചൊല്ലേണ്ടു?

പ്രഭുപുത്രൻ ദ്രവ്യാധിക്യത്താൽ ഐശ്വൎയ്യമത്തനായി ഭവിച്ചു. രാജാവിന്റെ സ്നേഹിതനാണെന്നു

ഭാവിച്ചു രാജാവിനെ ഒരു ദിവസം മൂന്നു പ്രാവശ്യം പോയി കണ്ടു സംസാരിക്കും. നാടകം, സംഗീതം മുതലായവ എവിടെയെല്ലാമുണ്ടോ അവിടെ ചെന്ന്, അതു കഴിയുന്നതുവരെ അതിൽ രസിച്ചുകൊണ്ടിരിക്കും. അതുകൊണ്ടു തൃപ്തിപ്പെടാതെ നാടകക്കാരെയും നൎത്തകികളെയും തന്റെ ഗൃഹത്തിൽതന്നെ സ്ഥിരമായി താമസിപ്പിച്ചു. നൎത്തകികൾക്കും മററും ദ്രവ്യത്തെ കണക്കില്ലാതെ വാരിക്കൊടുത്തുതുടങ്ങി. നിദ്ര്യം മററും നിയമമില്ലാത്തതുകൊണ്ടു ക്രമേണ ദേഹത്തിന്നു ക്ഷീണം തട്ടുവാൻ തുടങ്ങി. ഉത്സാഹമായിരിപ്പാൻവേണ്ടി മദ്യപാനവും തുടങ്ങി. അതുകൊണ്ടും അസംഖ്യം ദ്രവ്യം നശിച്ചുപോയി. മദ്യപാനം ചെയ്തിരിക്കുന്ന സമയത്ത് ഏതു നൎത്തകികളെയോ നാടകക്കാരെയോ കണ്ടാലും അവൎക്കു ദ്രവ്യം വാരിക്കൊടുക്കും. എന്തിന്നു പറയുന്നു കുറച്ചുകാലംകൊണ്ടു തന്റെ ദ്രവ്യമെല്ലാം നശിച്ചുപോയി. പോയാൽ പോട്ടെ, ഭാൎയ്യയുടെ സ്വത്തുണ്ടല്ലോ, എന്നു വിചാരിച്ച് അതിനെയും ദുൎവ്യയം ചെയ്യാൻ തുടങ്ങി. ഭാൎയ്യയും ആ വിഷയത്തിൽ താല്പൎയ്യമുള്ളവളാകയാൽ ഭൎത്താവു ദുൎവ്യയം ചെയ്യുന്നതിനെ നിൎത്തൽ ചെയ്തില്ലെന്നുമാത്രമല്ല, ഭൎത്താവു ചെയ്യുന്നതുപോലെതന്നെ താനും ചെയ്തുകൊണ്ടിരുന്നു. വളരെ പറഞ്ഞിട്ടു ഫലമെന്ത്?

ഇരിക്കുന്ന ഗൃഹം കൂടി അവക്ക് ഇല്ലാതായി. അന
ന്തരം യാചിച്ച ഭക്ഷണം കഴിച്ചുകൊണ്ടും അന്യന്മാ
രുടെ ഗൃഹങ്ങളുടെ നിഴലിൽ കിടന്നുകൊണ്ടും കാല
യാപനം ചെയ്തു. ഇങ്ങിനെ കഴിയുന്ന കാലത്ത്
ഒരു ദിവസം ആ ദമ്പതികൾ ബുദ്ധനും ശിഷ്യന്മാരും
വസിക്കുന്ന വിഹാരത്തിനരികെ വന്നു. അവിടെ ഭി
ക്ഷുക്കൾ ഭക്ഷണം ചെയ്ത ശേഷം ഉച്ഛിഷ്ടത്തെ വ
ലിച്ചെറിഞ്ഞിരുന്നത് എടുത്തു തിന്നുകൊണ്ടിരുന്നു.
അതു നോക്കിക്കൊണ്ടിരുന്ന ബുദ്ധഭഗവാൻ, ഒരു മ
ന്ദഹാസം ചെയ്തു. അതു കണ്ടപ്പോൾ പ്രിയ ശിഷ്യ
നായ ആനന്ദൻ, അസംഗതിയായി ചിരിക്കുവാനു
ള്ള കാരണമെന്തെന്നു ചോദിച്ചു. അപ്പോൾ ബുദ്ധ
ഭഗവാൻ പറഞ്ഞതെന്തെന്നാൽ: 'അല്ലയോ ആന
ന്ദ! അതു നോക്കു. പതിനാറുകോടി വരാഹൻ നൃ
ത്തനാടകങ്ങൾക്കായി വ്യയം ചെയ്തു ഭക്ഷണത്തി
നുപോലും ഇല്ലാതെ എച്ചിൽ പെറുക്കിത്തിന്നുന്നതു
നോക്കുക. ഇവക്കുണ്ടായിരുന്ന അസംഖ്യം ദ്രവ്യത്തെ
വല്ല ധൎമ്മകാൎയ്യങ്ങൾക്കോ സദുപദേശങ്ങൾക്കോ ഇ
വർ ചിലവിട്ടു നശിപ്പിച്ചിരുന്നാൽ, ഇപ്പോൾ ഇവ
രെപ്പോലെ കീൎത്തിമാന്മാർ ലോകത്തിൽ വേറെ ആ
രെങ്കിലും ഉണ്ടായിരിക്കുമോ? ബുദ്ധിയുള്ള മനുഷ്യർ
നൃത്തനാടകാദികളിൽ ഭ്രമിച്ചുഴലുന്നതുകൊണ്ട് ഉ
ണ്ടാവുന്ന ദോഷം ഇങ്ങിനെയാണെന്ന് ഇവരിൽനി
ന്നു പഠിക്കേണ്ടതാണ്.'

## 12. ദുർജ്ജനസംസർഗ്ഗവാസം.

ബുദ്ധഭഗവാൻ മല്ലരാജ്യമായ 'അനുപിയാ' എന്ന നഗരത്തിൽ ചൂതവനവിഹാരത്തിൽ വസിക്കുമ്പോൾ ബുദ്ധൻെറ ചാർച്ചക്കാരായ ആറു രാജപുത്രന്മാർ വന്നു ബുദ്ധസംഘത്തിൽ ചേൎന്നു. അവരിൽ ഒരുവനായ ദേവദത്തൻ മന്ത്രവാദിയായിരുന്നു. മന്ത്രശക്തിയാൽ പലേ അത്ഭുതകൎമ്മങ്ങളും ചെയ്വാൻ അവന്നു സാമൎത്ഥ്യമുണ്ടായിരുന്നു. അവന്നു ബുദ്ധനോടു മുമ്പെതന്നെ വൈരമുണ്ടായിരുന്നു. അതുകൂടാതെ ദൂരദേശത്തിൽനിന്ന് അനവധി ജനങ്ങൾ വന്നു, ബുദ്ധനെ വന്ദിച്ച് ആരാധിക്കുന്നതും അവരിൽ മിക്കപേരും ദേവദത്തൻെറ സ്നേഹിതന്മാരായിരുന്നിട്ടും ദേവദത്തനെ തിരിഞ്ഞുനോക്കാതെയിരിക്കുന്നതും കണ്ടു ദേവദത്തന്നു ബുദ്ധൻെറ മേൽ അസൂയയും മത്സരവും ഉത്ഭവിച്ചുവെന്നുമാത്രമല്ല, ബുദ്ധനെ ഏതുവിധത്തിലും ഉപദ്രവിച്ചു കൊല്ലേണമെന്നുകൂടി അവർ ആലോചിച്ചു. എന്നാൽ താൻ ഒരുത്തനായി ഒന്നും ചെയ്വാൻ കഴിയാത്തതിനാൽ ഒരു സഹായിയെ സമ്പാദിക്കേണമെന്നു വിചാരിച്ച്, ബിംബിസാരപുത്രനായ അജാതശത്രുവിനെ ഭയപ്പെടുത്തി വശീകരിക്കുവാനുറച്ചു. തൻെറ മന്ത്രശക്തികൊണ്ടു തൻെറ

ദേഹമാസകലം സപ്പ്ങ്ങളാൽ ചുററപ്പെട്ട ഒരു ഭയങ്ക രരൂപമാക്കി അജാതശത്രുവിൻെറ മുമ്പിൽ ചെന്നു നിന്നു. അതുകണ്ട് അജാതശത്രു പേടിച്ചു വിറച്ചു, നീയാരാണെന്നു ചോദിച്ചു. അപ്പോൾ അവൻ, ഞാൻ ദേവദത്തനാണെന്നു പറഞ്ഞു ഭയങ്കരരൂപ ത്തെ ത്യജിച്ചു ഭിക്ഷുരൂപമായി നിന്നു. ദേവദത്ത ൻെറ മന്ത്രശക്തി കണ്ട്, അജാതശത്രു അവനു വ ശഗനായി ഭവിച്ചു. ദേവദത്തനെ ഏതു പ്രവൃത്തിയി ലും സഹായിച്ചുകൊള്ളാമെന്നു വാഗ്ദാനവും ചെയ്തു. അങ്ങിനെ അവർ അന്യോന്യം സ്നേഹിതന്മാരായി ദുരാലോചനകൾ ചെയ്തുകൊണ്ടിരിക്കുമ്പോൾ ഒരു ദി വസം ബുദ്ധഭഗവാൻ, ബിംബിസാരൻെറ രാജധാ നിയിൽ അനവധി രാജാക്കന്മാരും മററു മഹാ ജന ങ്ങളും നിറഞ്ഞിരിക്കുന്ന സഭയിൽവെച്ചു ധമ്മതത്വ ങ്ങളെ ഉപന്യസിച്ചുകൊണ്ടിരിക്കുമ്പോൾ ദേവദത്ത ൻ ബുദ്ധനെ നമസ്കരിച്ച്:— 'അല്ലയോ പ്രഭോ! അങ്ങുന്ന് ഇപ്പോൾ വേണുവനത്തിലുള്ള വിഹാര ത്തിലേക്കു ബുദ്ധിമുട്ടി ബദ്ധപ്പെട്ടു പോകണമെന്നില്ല. ഞാൻ അവിടെ ചെന്നു ഭിക്ഷുക്കൾക്കു വേണ്ടതെല്ലാം അന്വേഷിച്ചുകൊള്ളാം എന്നു പറഞ്ഞു. അതുകേട്ടു ബുദ്ധൻ:— നീ അതൊന്നും ചെയ്യണ്ട. അതെല്ലാം ഞാൻതന്നെ ചെയ്തുകൊള്ളാം എന്നു പറഞ്ഞു. ഉട

നെ ബുദ്ധൻ:— 'അല്ലയോ മഹാ നങ്ങളേ! ഈ ദേവദത്തൻ എന്തെങ്കിലും പറയുകയോ പ്രവൃത്തിക്കുകയോ ചെയ്താൽ അതിന്നൊന്നും ഞാനോ എന്റെ സംഘമോ ബാദ്ധ്യസ്ഥന്മാരല്ല' എന്നു പറഞ്ഞു. അതു കേട്ടപ്പോൾ ദേവദത്തന്ന് അടക്കാൻ പാടില്ലാത്ത ക്രോധമുണ്ടായി. ആ ക്രോധമെല്ലാം ബുദ്ധനിൽ പ്രയോഗിക്കേണമെന്നു നിശ്ചയിച്ചു സ്നേഹിതനായ അജാതശത്രുവിന്റെ അടുക്കൽ ചെന്നു ആലോചിച്ചു. ദുഷ്ടനായ ദേവദത്തൻ, ബിംബിസാരനെ കൊന്ന് അജാതശത്രുവിന്നു രാജ്യം ലഭിപ്പാനുള്ള ഉപായങ്ങളെ പറഞ്ഞുകൊടുക്കാമെന്നും ദേവദത്തന്ന്, ബുദ്ധനെകൊന്ന് സംഘത്തിൽ പ്രധാനിയാവേണ്ടുന്നതിലേക്കു വേണ്ടുന്ന സഹായങ്ങൾ ചെയ്തുകൊടുക്കാമെന്നു അജാതശത്രുവും തമ്മിൽ വാഗ്ദാനംചെയ്തു. അതിന്നുശേഷം അജാതശത്രു ദേവദത്തന്റെ ഉപദേശപ്രകാരം അച്ഛനെ കൊല്ലുകയും തനിക്കു രാജസ്ഥാനം ലഭിക്കുകയും ചെയ്തു. അജാതശത്രു, രാജാവായതിന്നുശേഷം ദേവദത്തന്ന്, ബുദ്ധനെ കൊല്ലുവാൻ വേണ്ടുന്നതിന്നെല്ലാം സഹായിക്കുവാൻ തുടങ്ങി. ബുദ്ധനെ പിടിച്ചുകൊല്ലുവാനായി രാജഭടന്മാരെ എപ്പോഴും അയക്കുക പതിവായിരുന്നു. അതുകണ്ട് ദേവദത്തൻ മററുള്ളവരെ

അയച്ചിട്ടു ഫലമില്ല. ഞാൻ തന്നെ ചെയ്യാമെന്നു റച്ച് ബുദ്ധൻ ധ്യാനത്തിന്നു സാധാരണയായി ഇരിക്കുന്ന ഒരു പാറയുടെ മുകളിൽചെന്ന് ഒരു വലിയ കല്ലിനെ കീഴ്പ്പെട്ട് ഉരുട്ടി. ആ കല്ലു താഴത്തുവീഴുമ്പോൾ ഉടഞ്ഞു തകൎന്നു അതിൽ ചെറുതായ ഒരു കഷണം മാത്രം ബുദ്ധന്റെ കാലിൽതട്ടി അല്പം മുറിഞ്ഞു. അതു പാറിയില്ലെന്നു കണ്ട് ദേവദത്തൻ ഒരു വലിയ ആനയ്ക്കു നല്ലവണ്ണം മദ്യംകൊടുത്ത് മദിപ്പിച്ച്, ബുദ്ധന്റെ നേരെ വിട്ടു. ആന മദത്തോടെ വരുന്നത് ആനന്ദൻ കണ്ടു. ഗുരുവിനെ എന്തെങ്കിലും ഉപദ്രവിക്കുമെന്നു വിചാരിച്ച് ആനന്ദൻ ഓടിച്ചെന്ന് ആനയുടെ തുമ്പിക്കൈപിടിച്ചു. അപ്പോൾ ഗുരുകൃപയാൽ ആന അടങ്ങി ഒതുങ്ങി ഒരു പൂച്ചയെപ്പോലെനിന്നു. അതു കണ്ടപ്പോൾ ജനങ്ങൾക്കെല്ലാം, ദേവദത്തൻ ബുദ്ധനെ കൊല്ലുവാൻ ശ്രമിക്കുന്നുണ്ടെന്നു മനസ്സിലായി. അജാതശത്രു, ദേവദത്തന്റെ ദുരുപദേശത്താലാണ് ബിംബിസാരനെ കൊന്നതെന്നും ജനങ്ങൾ പറഞ്ഞുതുടങ്ങി. ബുദ്ധനെ കൊല്ലുവാൻ കല്ലുരുട്ടിയതും ദേവദത്തനാണെന്നു ജനങ്ങൾ അറിഞ്ഞു. അതുകൊണ്ടു ജനങ്ങൾ അവനെ വെറുത്തുതുടങ്ങി. താൻ ചെയ്ത പ്രവൃത്തി ജനങ്ങൾക്കു മനസ്സിലായെന്നു കണ്ടപ്പോൾ അജാത

ശത്രു ഭയപ്പെട്ടു ദേവദത്തനു ചെയ്യുന്ന സഹായങ്ങളെല്ലാം നിൎത്തൽചെയ്തു. ദേവദത്തനെ ആരും കണ്ടുകൂടാതായി. എന്തിനു പറയുന്നു? ദേവദത്തന്ന് നഗരം മുഴുവൻ നടന്നാൽ ഒരു പിടി ഭിക്ഷകൂടി കിട്ടാതായി. അപ്പോൾ ദേവദത്തൻ ഒരു കൂട്ടം ഭിക്ഷുക്കളെ ഏഷണിപറഞ്ഞ് ബുദ്ധസംഘത്തിൽനിന്നു പിരിച്ചു, അവരോടുകൂടി ഗയയിലേക്കപോയി. അവർ അവിടെ വസിക്കുമ്പോൾ ഒരു ഭിക്ഷുവിൻെറ കാലിൻെറ മുട്ട് ദേവദത്തൻെറ മാറിൽ തട്ടി, എന്ന ഒരു സംഗതിയാൽ ദേവദത്തനു ദീനംതുടങ്ങി. ദീനം ക്രമേണ വൎദ്ധിക്കുകയും ഒമ്പതുമാസം അങ്ങിനെകിടന്നു ബുദ്ധിമുട്ടുകയും ചെയ്തു. അവസാനം ദേവദത്തൻ ഭിക്ഷുക്കളോട് ഇങ്ങിനെ പറഞ്ഞു:—'അല്ലയോ സഹോദരന്മാരെ! ഞാൻ വല്ലാതെ കിടന്നു കഴങ്ങുന്നു. അതു എൻെറ കൎമ്മദോഷംതന്നെയായിരിക്കും. ഞാൻ ബുദ്ധനെ പലേപ്രകാരത്തിലും ഉപദ്രവിച്ചിട്ടുണ്ട്. എന്നാൽ, അദ്ദേഹം എന്നെ ഒരിക്കലെങ്കിലും ദ്വേഷിച്ചിട്ടില്ല. എനിക്ക് അദ്ദേഹത്തെ ഒന്ന് കണ്ടേകഴിയു. നിങ്ങൾ എന്നെ എടുത്തുകൊണ്ടുപോയി അദ്ദേഹത്തെ കാണിച്ചുതരേണമെന്നപേക്ഷിച്ചു. അതുപ്രകാരം ഭിക്ഷുക്കൾ ദേവദത്തനെ എടുത്തുകൊണ്ട് ബുദ്ധനെ കാണ്മാൻ പുറപ്പെട്ടു. ദുഷ്ടനായ ദേവ

ദത്തന് തന്റെ ആഗ്രഹം സാധിച്ചില്ല. അവൻ വഴിയിൽവെച്ചു മരിച്ചുപോയി. മരണാനന്തരം അവൻ നരകത്തിൽ ചെന്നുചേൎന്നു. അജാതശത്രു, അതുകേട്ട ഉടനെ ബുദ്ധശിഷ്യനാവുകയും ബുദ്ധമതതത്വങ്ങളെ പ്രചാരപ്പെടുത്തുവാൻ കഴിയുന്നേടത്തോളം ശ്രമിക്കയുംചെയ്തു. എങ്കിലും, താൻ വളരെക്കാലം ദുൎജ്ജനസംസൎഗ്ഗം ചെയ്തതിനാലും ദുഷ്ടോപദേശത്താൽ അച്ഛനെക്കൊല്ലുവാനിടവന്നതുകൊണ്ടും മരണാനന്തരം വളരെക്കാലം നരകത്തിൽതന്നെ കിടക്കേണ്ടിവന്നു.




—**—

## 13. മടി.

പണ്ട് സേതുവ എന്നൊരു പട്ടണത്തിൽ മഹാകാലൻ, മദ്ധ്യമകാലൻ, ചൂളകാലൻ എന്നിങ്ങിനെ മൂന്നു ജ്യേഷ്ഠാനുജന്മാരുണ്ടായിരുന്നു. ഇതിൽ ആദ്യത്തെ രണ്ടുപേർ കച്ചവടക്കാരായിരുന്നു. മൂന്നാമത്തവന്നു പ്രവൃത്തി ഒന്നുമുണ്ടായിരുന്നില്ല. അവൻ ഒരു വലിയ മടിയനായിരുന്നു. മഹാകാലൻ ചൂളകാലനോടുകൂടി ഒരിക്കൽ ശ്രാവസ്ഥി നഗരത്തിലേക്ക സാമാനങ്ങൾ വില്ക്കുവാനായി പുറപ്പെട്ടു. സാമാനവണ്ടികളോടുകൂടി അവർ പോകുന്ന വഴിക്ക് ജേതവനവിഹാരത്തിന്നരികിലുള്ള വണ്ടിപ്പേട്ടയിൽ വണ്ടികളെ നിൎത്തി അവർ രണ്ടുപേരും വൈകുന്നേരത്ത് വിശ്രമിക്കുമ്പോൾ വളരെ ജനങ്ങൾ പുഷ്പങ്ങളും സാമ്പ്രാണിയും എടുത്തുകൊണ്ട് ജേതവനവിഹാരത്തിലേക്ക പോകുന്നതുകണ്ടു. അതുകണ്ട് മഹാകാലൻ, തന്റെ വണ്ടികളേയും മററും അനുജനെ ഏല്പിച്ച വിഹാരത്തിലേക്കപോയി. ബുദ്ധന്റെ ഉപന്യാസങ്ങൾ കേൾക്കേണമെന്നാഗ്രഹിച്ച് ആ ജനസംഘത്തിൽ ഒരേടത്തിരുന്നു. അപ്പോൾ ബുദ്ധൻ, മഹാകാലൻ സദസ്സിൽ ഇരിക്കുന്നതുകണ്ട് അവന്നു വേണ്ടുന്നതായ വിഷയത്തെ പ്രസംഗിച്ചു. അതു കേ

ട്ടപ്പോൾ മഹാകാലന്ന് ബുദ്ധസംഘത്തിൽ ചേരേ
ണമെന്നു തോന്നുകയും ആ വിചാരത്തെ ബുദ്ധനോ
ട് വിനയപൂർവ്വം അറിയിക്കുകയും ചെയ്തു. ഉടനെത
ന്നെ മടങ്ങിവന്ന് ചൂളകാലനോട വിവരം പറഞ്ഞ
പ്പോൾ അവൻ അതു സമ്മതിച്ചില്ല. അവൻെറ സമ്മ
തം നോക്കാതെ മഹാകാലൻ സംഘത്തിൽ ചേരുക
യും കുറെക്കാലം കഴിഞ്ഞതിന്നുശേഷം ചൂളകാലനും
സംഘത്തിൽ ചേരുകയും ചെയ്തു. മഹാകാലൻ ത
ൻെറ മനസ്സിലുള്ള ദുർവ്വികാരങ്ങളെ അടക്കി മനസ്സി
നെ ഏകാഗ്രമാക്കി യോഗശക്തി സമ്പാദിപ്പാ
നുള്ള പ്രയത്നങ്ങൾ ചെയ്തു. ചൂളകാലൻ, മനസ്സി
ന്ന ദൃഢതയില്ലാത്തതിനാൽ മനോവികാരങ്ങൾക്കു
കീഴടങ്ങിയവനായിത്തന്നെയിരുന്നു. അസ്തമനത്തിൽ
കിടന്നുറങ്ങുവാൻ തുടങ്ങിയാൽ പിറെറദിവസം പുല
ന്നാൽ മാത്രമെ എഴുന്നീല്ക്കുകയുള്ളു. പകൽ സമയ
ത്തു ബുദ്ധതത്വശാസ്ത്രഗ്രന്ഥങ്ങളെ വായിച്ചുനോക്കു
കയാവട്ടെ അതിനെക്കുറിച്ചു വല്ലതും ആലോചിക്കു
കയാവട്ടെ അവൻ ചെയ്തില്ല. മിക്കവാറും സമയങ്ങ
ളെല്ലാം വെറുതെയിരുന്നു കഴിക്കുന്നതല്ലാതെ പ്രയോ
ജനകരമായി കുറച്ചു സമയമെങ്കിലും അവൻ കഴിക്കി
ല്ല. നിസ്സാരമായ ഗൃഹകാൎയ്യങ്ങൾക്കായി കുറച്ചു
സമയം ചിലവാക്കിയെന്നുവരാം. തൻെറ ജ്യേഷ്ഠൻ,

ഭിക്ഷുവൃത്തികളെ ശ്രദ്ധയോടെ അനുഷ്ഠിക്കുന്നതുകൊണ്ട് അത്ഭുതപ്പെടുന്നതല്ലാതെ അതുപോലെ തനിക്കും നടക്കേണമെന്ന് ഒരിക്കലും അവൻ വിചാരിക്കാറില്ല. അങ്ങിനെയിരിക്കുമ്പോൾ ഒരു ദിവസം ബുദ്ധൻ സേതവപട്ടണത്തിലുള്ള വിഹാരത്തിലേക്കു പോയി. അപ്പോൾ മഹാകാലൻെറ ബന്ധുക്കളായ ഈ ജനങ്ങൾ ബുദ്ധനെയും കൂടെയുള്ള ഭിക്ഷുക്കളെയും ഭിക്ഷയ്ക്കു ക്ഷണിച്ചു. അപ്പോൾ ബുദ്ധൻ ആ ക്ഷണനം സ്വീകരിച്ച്, തനിക്കുവേണ്ടുന്ന ഏൎപ്പാടുകളെല്ലാം ചെയ്യാനായി ചൂളകാലനെ അയച്ചു. ചൂളകാലൻ അവിടെ ചെന്നപ്പോൾ ആ നാഗരവാസികളെല്ലാം അവനെ പരിഹസിക്കുവാൻ തുടങ്ങി. ചൂളകാലൻ പറയുന്നതൊന്നും അവർ വിലവെച്ചില്ല. അവൻ അവരോട് ഓരോന്നു ശാസിപ്പാൻ തുടങ്ങിയപ്പോൾ അവർ—'നീയാരാണ്? നിനക്കെന്തറിയാം. നീ എന്തിനാണ് ബുദ്ധസംഘത്തിൽ ചേൎന്നത്? അതിൽ ചേൎന്നതിന്നു ശേഷം നീ എന്തെല്ലാം പഠിച്ചു?' എന്നും മററും ചോദിച്ചു കളിയാക്കുവാൻ തുടങ്ങി. ബുദ്ധനും ഭിക്ഷുക്കളും വന്നു ഭിക്ഷകഴിഞ്ഞു പോവുകയും ചെയ്തു. അപ്പോൾ ചൂളകാലൻ, തന്നെ നഗരവാസികൾ പരിഹസിച്ചുപദ്രവിച്ച വിവരങ്ങളെല്ലാം ഭിക്ഷുക്കളോട് പറഞ്ഞു. പിന്നെയും ഒരു ദി

വസം അവർ ബുദ്ധനെ ഭിക്ഷയ്ക്കു ക്ഷണിച്ചു. അന്നു സംഘത്തിൽനിന്നു വേറെയൊരു ഭിക്ഷുവിനെയാണ് ബുദ്ധൻ അയച്ചതു. അന്നത്തെ ഭിക്ഷ കഴിഞ്ഞപ്പോൾ അവിടെ കൂടിയിരുന്നവൎക്കായി ഒരു പ്രസംഗംചെയ്യാൻ മഹാകാലനെ ഏല്പിച്ചു ബുദ്ധൻ മടങ്ങിപ്പോവുകയും ചെയ്തു. അപ്പോൾ മഹാകാലൻ ധൎമ്മതത്വങ്ങളെ പ്രസംഗിപ്പാൻ തുടങ്ങി. അതിനിടയിൽ മഹാകാലന്റെ ബന്ധുക്കൾ അവനോട് ഓരോ ദുശ്ചോദ്യങ്ങൾ ചെയ്ത് പരിഹസിക്കുവാൻ തുടങ്ങി. അതു കണ്ട് മഹാകാലൻ ഇനി ഈ പാപികളുടെ ഇടയിൽ ഇരിക്കുന്നതു നല്ലതല്ലെന്നു വിചാരിച്ചു തന്റെ യോഗശക്തിയെ അവൎക്കു കാണിപ്പാനായി, തന്നേമേല്പെട്ടു പൊങ്ങി ആകാശമാൎഗ്ഗമായി ബുദ്ധന്റെ അടുക്കലേക്കുപോയി. അവിടെ മഹാകാലൻ എത്തുമ്പോൾ—മഹാകാലനെ മാത്രം അവിടെ പ്രസംഗിപ്പാൻ വിട്ടുവന്നതു നന്നായില്ലെന്നു വിചാരിച്ച്, ഭിക്ഷുക്കൾ ബുദ്ധനോടു, 'അല്ലയോഗുരൊ' മഹാകാലനെ ആ മൂഢന്മാരുടെ ഇടയിൽതന്നെ വിട്ടുവന്നതു നന്നായില്ല. അന്നു അവർ ചൂളകാലനെ ബുദ്ധിമുട്ടിച്ചതു കണ്ടില്ലെ? അതുപോലെ മഹാകാലനെയും ചെയ്യാലൊ? എന്നു ചോദിച്ചു. ബുദ്ധൻ അതുകേട്ട് അവരോട് മഹാകാലന്റെയും ചൂളകാ

ലൻെറയും സ്വഭാവങ്ങൾക്ക് തമ്മിലുള്ള വ്യത്യാസ ങ്ങളെ വ്യക്തമായി പറഞ്ഞു. അതെന്തെന്നാൽ: മൂ ഢകാലൻ ഒരു മടിയനായതിനാലാകുന്നു അവന്ന് ഒ രു വിദ്യയും അറിയാതായത്. നില്ക്കുക, നടക്കുക, ഇരിക്കുക എന്നുള്ളതിനുകൂടി അറിവു കൊള്ളരുതാ ത്തവനായതു അവൻെറ മടികൊണ്ടാണ്. ലൌകി കവൃത്തികൾ ഒന്നും അവനറിവാനിടവരാത്തതും മ ടികൊണ്ടാണ്. ഇന്ദ്രിയനിഗ്രഹം ചെയ്ത് മനസ്സി നെ ഏകാഗ്രമാക്കി സൽഗതി സമ്പാദിപ്പാനറിയാ ത്തതും അവൻ മടിയനായതിനാലാകുന്നു. അവൻ മടിക്ക് അടിമപ്പെട്ടതുകൊണ്ട് ഇനിയും പാപവി മോചനത്തിനുള്ള മാർഗ്ഗത്തെ കണ്ടുപിടിപ്പാൻ അ വന്നു സാദ്ധ്യമാവാതെ പോകുന്നു. എന്നാൽ മ ഹാകാലൻ അങ്ങിനെയല്ല, അവൻ ആദ്യം മു തല്ക്കെ ജാഗ്രതയുള്ളവനായതുകൊണ്ട് ഇന്ദ്രിയനി ഗ്രഹം മുതലായവകളെ എളുപ്പത്തിൽ സാധിച്ച് യോഗശക്തികളെ സിദ്ധിപ്പാനിടവന്നു. അതുകൊ ണ്ട് അവൻ ഏതു സഭയിൽ പോയാലും ജയിച്ചു വരു ന്നതല്ലാതെ ഒരിക്കലും തോല്ക്കുന്നതല്ല.

ഉത്സാഹിതൻകരത്തിങ്കൽ
പിടിക്കുംകമലാലയാ
മടിയൻെറകരത്തിങ്കൽ

പിടിക്കുംകമലാഗ്രജാ.

വ്യത്ഥമായ്നാംകഴിച്ചീട-
മോരോരോമാത്രനേരവും
തിരിയേകിട്ടുകില്ലെന്നും
നമ്മൾജീവിച്ചിരിക്കിലും.

മനസ്സുണ്ടെങ്കിൽവേണ്ടുന്ന
മാൎഗ്ഗവുംമുന്നിൽവന്നിടും
എനിക്കശക്യമെന്നുള്ള
തൊരിക്കലുമുരക്കൊലാ.

നിമേഷകാലവുംവ്യത്ഥം
നയിച്ചീടാതിരിപ്പവൻ
വിദ്യയെദാസിയാക്കുന്നു
യോഗിമുക്തിയെയെന്നപോൽ

അത്യന്തസാഹസതതം
വിദ്യയിലേവനു സംഭവിക്കുന്നു
അവനാണൊടുവിൽപണ്ഡിത
മണിയായ്ത്തീരുന്നതെന്നുമറിയേണം.

ഇങ്ങിനെയുള്ള പ്രമാണങ്ങളാൽ മഹാകാലന്ന് ഏതു സ്ഥലത്തും ആരോടും താഴ്ച സംഭവിപ്പാറിടവരുന്നതല്ല. എന്നിങ്ങിനെ പറയുന്നതിനിടയിൽ മഹാകാലൻ ആകാശമാൎഗ്ഗമായി വരുന്നതുകണ്ടു. അതുകണ്ടപ്പോൾ ഭിക്ഷുകൾക്ക് ബുദ്ധൻെറ വാക്കിൽ വളരെ ബുദ്ധിവിശ്വാസങ്ങൾ തോന്നുകയും അവർ ബുദ്ധനെ വന്ദിക്കുകയും ചെയ്തു.

---

## 14. പിതൃശുശ്രൂഷ

പണ്ടു ശ്രാവസ്ഥി നഗരത്തിൽ എട്ടു ലക്ഷം വരാഹൻ സ്വത്തുള്ള ഒരു വൃദ്ധബ്രാഹ്മണനുണ്ടായിരുന്നു. അദ്ദേഹത്തിന്നു നാലു പുത്രന്മാരുണ്ടായിരുന്നു. അച്ഛൻ അവൎക്കു നാലുപേൎക്കും ഓരോലക്ഷം വരാഹൻ ഭാഗിച്ചുകൊടുത്തു. കുറെ കാലം കഴിഞ്ഞപ്പോൾ അവരുടെ അമ്മ മരിച്ചു. അമ്മയുടെ മരണാനന്തരം പുത്രന്മാർ നാലുപേരും കൂടി ഇങ്ങിനെ ആലോചിച്ചു. അച്ഛൻ രണ്ടാമതു വിവാഹം ചെയ്താൽ ബാക്കിയുള്ള നാലു ലക്ഷം വരാഹനും നമ്മൾക്കു കിട്ടാനിടവരുന്നതല്ല. അതുകൊണ്ടു നമ്മൾ അച്ഛന്റെ ഇഷ്ടപ്രകാരം നല്ലവണ്ണം ശുശ്രൂഷിക്കുകയാണ് വേണ്ടതെന്നു നിശ്ചയിച്ച്, ഒരു കൃഷിക്കാരൻ അധികധാന്യം വിളയുവാനായി ഭൂമിയെ ധാരാളം വളങ്ങളുംമററും ചേൎത്ത്, ധാന്യംകൊയ്തെടുക്കുന്നതുവരെ അതിജാഗ്രതയായി ശുശ്രൂഷിക്കുന്നതുപോലെ അവർ അച്ഛനെ ശുശ്രൂഷിച്ചു തുടങ്ങി. കുറെ ദിവസം കഴിഞ്ഞപ്പോൾ പുത്രന്മാർ നാലുപേരും അച്ഛനോട്, അച്ഛനെ ഞങ്ങൾ എന്നുംനല്ലവണ്ണം ശുശ്രൂഷിച്ചുകൊള്ളാം.അച്ഛൻ ബാക്കിയുള്ള സ്വത്തിനെയുംഞങ്ങൾക്കു ഭാഗിച്ചു തരണം എന്നു പറഞ്ഞു. ദയാലുവായ

അച്ഛൻ, തനിക്കു ഉടുക്കുവാനുള്ള വസ്ത്രങ്ങൾ മാത്രം വെച്ച് ബാക്കിയുള്ളസ്വത്തിനെ മക്കൾക്കുഭാഗിച്ചുകൊടുത്തു. അതിന്നുശേഷം അച്ഛൻ അല്പംകുറെ ദിവസം മൂത്തമകനോടൊരുമിച്ചു താമസിച്ചു. ഒരു ദിവസം ആ വൃദ്ധബ്രാഹ്മണൻ കുളികഴിഞ്ഞുവരുമ്പോൾ മൂത്ത മകന്റെ ഭാര്യ 'ഈ കിഴവൻ എന്തിനാണ് ഇവിടെ താമസിക്കുന്നത്? മൂത്തമകനാണെങ്കിൽ ജ്യേഷ്ഠഭാഗം വല്ലതും കൊടുത്തിട്ടുണ്ടോ? മറ്റുള്ളമക്കളുടെ അടുക്കൽ താമസിക്കരുതോ?' എന്നു പറയുന്നതുകേട്ടു. ആ വാക്കുകൾ കേട്ടപ്പോൾ വൃദ്ധബ്രാഹ്മണൻ ആ മഠത്തിലേക്കു കയറാതെ രണ്ടാമത്തെ പുത്രന്റെ മഠത്തിലേക്കു പോയി. അവിടെ അധികദിവസം വേണ്ടിവന്നില്ല. രണ്ടാമത്തെ പുത്രന്റെ ഭാര്യയും പിറുപിറുത്തുതുടങ്ങി. വൃദ്ധൻ മൂന്നാമത്തെ പുത്രന്റെയും നാലാമത്തെ പുത്രന്റെയും ഗൃഹങ്ങളിൽ മേല്പറഞ്ഞ പ്രകാരം തന്നെ അനുഭവിച്ചു. വൃദ്ധൻ സങ്കടപ്പെട്ടുകൊണ്ട്, ഇനി ഇവരുടെ ചോറു തിന്നുവാൻ കഴികയില്ലെന്നു വിചാരിച്ച് യാചിച്ചു ഭക്ഷണം കഴിച്ചു തുടങ്ങി. അവസാനം ഒരു വടിയും ഊന്നിക്കൊണ്ട് ബുദ്ധന്റെ വിഹാരത്തിൽ ചെന്നു. വിഹാരത്തിൽ കയറുന്നതുവരെ കഷ്ടിച്ചു നടന്നു. കയറിയ ഉടനെ ആ വൃദ്ധബ്രാഹ്മണൻ നിലത്തു വീണുപോയി. അ

വിടെയുള്ള ഭിക്ഷുക്കൾ അദ്ദേഹത്തെ എടുത്ത് ക്ഷീണം തീർത്ത്, ബുദ്ധൻെറ മുമ്പിൽ കൊണ്ടുപോയി അതുകണ്ട് ബുദ്ധൻ:— ഈ ബ്രാഹ്മണൻ എന്താണ് ഇങ്ങിനെ സങ്കടപ്പെടുന്നാത്? ഇദ്ദേഹത്തിന്നു മക്കളാരും ഇല്ലേ? എന്നുചോദിച്ചു. അപ്പോൾ ആ ബ്രാഹ്മണൻ തൻെറ പൂർവ്വവൃത്താന്തമെല്ലാം പറഞ്ഞു. എൻെറ മക്കൾ അകത്ത് ളെിച്ചിരുന്ന് അവരുടെ ഭാര്യമാരെക്കൊണ്ട്, നായാട്ടുകാർ നായ്ക്കളെക്കൊണ്ട് പന്നികളെ ആട്ടിപ്പായിക്കുന്നതുപോലെയാണ് ചെയ്യുന്നത്. എന്തിന്നു പറയുന്നു? എൻെറ മക്കളെക്കാൾ എൻെറ ഈ വടിയാണ് ഇപ്പോൾ ഉപകരിക്കുന്നതെന്നു പറഞ്ഞു. അതു കേട്ട് ബുദ്ധൻ, ആ ബ്രാഹ്മണൻെറ പുത്രന്മാർ ചെയ്ത ദ്രോഹത്തെക്കുറിച്ചും വടി ചെയ്യുന്ന ഉപകാരത്തെ കുറിച്ചും അഞ്ചു ശ്ലോകമുണ്ടാക്കി വൃദ്ധബ്രാഹ്മണനെ പഠിപ്പിക്കുകയും അതിനെ ഗ്രാമജനങ്ങൾ കൂടിയിരിക്കുന്ന സമയത്ത് അവിടെപ്പോയി അഞ്ചു ശ്ലോകങ്ങളെയും ചൊല്ലുവാൻ പറകയും ചെയ്തു. അതുപ്രകാരം ആ വൃദ്ധൻ ചെയ്തു. അതുകേട്ടപ്പോൾ ഗ്രാമജനങ്ങൾ ദേഷ്യത്തോടെ ആ വൃദ്ധൻെറ മക്കളെ വരുത്തി ഭയപ്പെടുത്തി. അവർ, ഞങ്ങൾ ചെയ്തതെല്ലാം തെററാണെന്നു പറഞ്ഞു മാപ്പുചോദിച്ചു. ഗ്രാമജനങ്ങ

ൾ മാപ്പ് അനുവദിച്ചില്ല. അതിന്നു മക്കൾ കരയു വാൻ തുടങ്ങി. പുത്രന്മാരുടെ ആർത്തനാദംകേട്ട മന സ്സലിഞ്ഞ് ബ്രാഹ്മണൻ, ഞാൻ ഈ ശ്ലോകം ചൊല്ലി യത് കാലുഷ്യംകൊണ്ടല്ല നേരമ്പോക്കായിട്ടാണെന്നു പറഞ്ഞു. എന്നാലും ഗ്രാമജനങ്ങൾ അവരെ ദേ ഷ്യപ്പെടുകയും ഭയപ്പെടുത്തുകയും അവമാനിക്കയും ചെയ്തു. അതിന്നുശേഷം പുത്രന്മാർ അച്ഛനെ നല്ല വണ്ണം മരണംവരെ ശുശ്രൂഷിച്ചു. മാതാപിതാക്ക ളെ ശുശ്രൂഷിക്കാതിരുന്നാൽ അവമാനവും സങ്കട വും അനുഭവിക്കും.



## 15. പുത്രന്മാരോടുള്ള കടമ.

ബുദ്ധൻെറ കാലത്ത് ബുദ്ധമതത്തെ ബഹുമാനിച്ച പ്രചാരപ്പെടുത്തുവാൻ പ്രയത്നിച്ചിരുന്നവനായി 'അനാഥപിണ്ഡികൻ' എന്ന പേരായ ഒരു ധനികൻ ഉണ്ടായിരുന്നു. ബുദ്ധൻെറ സ്ഥിരവാസസ്ഥലമായ ജേതവനവിഹാരം അനാഥ പിണ്ഡികൻ ധർമ്മമായി കെട്ടിച്ചതായിരുന്നു. ആ വിഹാരനിർമ്മാണത്തിന്ന് അഞ്ചരക്കോടി വരാഹൻ ചിലവിട്ടിരുന്നു. ആ അനാഥപിണ്ഡികന്ന് 'കാലകുമാരൻ' എന്ന പേരായ ഒരു പുത്രനുണ്ടായിരുന്നു. അവന്നു മതവിഷയങ്ങളിൽ ഒട്ടും ശ്രദ്ധയുണ്ടായിരുന്നില്ലെന്നു മാത്രമല്ല, നിസ്സാരങ്ങളായ വിനോദങ്ങളിൽ അത്യാസക്തിയുമുണ്ടായിരുന്നു. ആ പുത്രനെ ദൈവ വിശ്വാസമുള്ളവനാക്കിത്തീർക്കുവാൻ അച്ഛൻ വളരെ പ്രയത്നിച്ചു നോക്കി. പുത്രന്ന് ദ്രവ്യത്തിൽ ആഗ്രഹമുണ്ടായിരിക്കുമല്ലോ. എന്നാൽ ദ്രവ്യം കൊടുത്തിട്ടെങ്കിലും ബുദ്ധി നന്നാക്കേണമെന്നു വിചാരിച്ച്, വിഹാരത്തിന്നകത്തു പോയി ബുദ്ധനെ കണ്ടു വന്ദിച്ച മടങ്ങിവന്നാൽ നൂറു വരാഹൻ തരാമെന്നു പുത്രനോടു പറഞ്ഞുനോക്കി. അവൻ സന്തോഷത്തോടെ വിഹാരദ്വാരത്തിൽ ചെന്ന് അകത്തു ശിഷ്യ

ന്മാരോടു കൂടിയിരിക്കുന്ന ബുദ്ധനെ കണ്ടു നോക്കി. ഉടനെ ഓടിവന്ന്, അച്ഛാ! ഞാൻ ബുദ്ധനെ കണ്ടു എന്നു പറഞ്ഞു. അച്ഛൻ തന്റെ വാഗ്ദത്തപ്രകാരം നൂറു വരാഹൻ എടുത്ത് പുത്രന്നു കൊടുത്തു. പിന്നെ പുത്രൻ വിഹാരദ്വാരത്തിൽ ചെന്നുനിന്ന് എത്തി നോക്കുക മാത്രമെ ചെയ്തിട്ടുള്ളു എന്നറിഞ്ഞു. പിറ്റേദിവസം പുത്രനെ വിളിച്ച് നീ ഇന്നു ബുദ്ധന്റെ അടുക്കെ ചെന്ന് ഒരു വാക്ക് ബുദ്ധനോടു പഠിച്ച് വന്നാൽ ആയിരം വരാഹൻ തരാമെന്നു പറഞ്ഞു. പുത്രൻ അതു കേട്ടു സന്തോഷിച്ച് ബുദ്ധന്റെ വിഹാരത്തിലേക്കു പോയി. അകത്തു ചെന്നു ബുദ്ധനെ കണ്ടു ഉടനെ വീണു നമസ്കരിച്ചു. അതു കണ്ടു ഉടനെ ബുദ്ധൻ അവനെ തന്റെ അടുക്കൽ ഇരിക്കുവാൻ പറഞ്ഞു. ഭിക്ഷുക്കൾക്കു സാധാരണ ചെയ്യുന്ന ധർമ്മപ്രസംഗം കഴിഞ്ഞതിന്നു ശേഷം കാലകുമാരന്റെ ബുദ്ധിക്കു യോജിക്കത്തക്കതായ ഒരു പ്രസംഗം ചെയ്തു. അതു കേട്ടു ഉടനെ കാലകുമാരന്റെ ബുദ്ധിക്ക് പെട്ടെന്ന് ഒരു മാററം സംഭവിക്കുകയും അന്നു പകലും രാത്രിയും വിഹാരത്തിൽതന്നെ ഇരിക്കുകയും ചെയ്തു. പിറേറ ദിവസം രാവിലെ അഞ്ഞൂറു ഭിക്ഷുക്കളെയും കൂട്ടിക്കൊണ്ട് അവൻ അച്ഛന്റെ അടുക്കലേക്കു പോയി. അച്ഛൻ അതു കണ്ടു

വളരെ സന്തോഷിച്ച് അവൎക്കെല്ലാം ഭിക്ഷ കഴിച്ചു. ഊണു കഴിഞ്ഞ് അവരെല്ലാവരും ഇരിക്കുന്ന മദ്ധ്യത്തിൽ അച്ഛൻ ആയിരം വരാഹനെ എടുത്തുകൊണ്ടുവന്ന് താൻ പുത്രനോടു ചെയ്ത വാഗ്ദത്തപ്രകാരം ആയിരം വരാഹൻ ഇതാ എന്നു പറഞ്ഞു. അപ്പോൾ പുത്രൻ "അച്ഛാ! എനിക്കു ദ്രവ്യം വേണ്ട. ബുദ്ധഭഗവാന്റെ ധൎമ്മോപദേശങ്ങളെ കേൾക്കുവാൻ പോയതുകൊണ്ടു തന്നെ എനിക്കു സമ്മാനം കിട്ടിയതു പോലെയായി. എന്നു പറഞ്ഞു. അതു കേട്ട് അച്ഛൻ കൃതാൎത്ഥനായി.



---

